The Official Media of Malankara Orthodox Syrian Church



# മലങ്കരസഭ




THE MALANKARA SABHA

:: നവംബർ 2013 :: Rs. 15 ::

COVERSTORY

## മാനിഷാദാ

EVERY
26 SECONDS
a child is dying without
seeing the light of the day

CAN YOU DO SOMETHING?

 www.facebook.com/malankarasabha website : www.malankarasabha.in email : sabhamasika@yahoo.com

EDITOR'SPICK




സഞ്ജീവനം

Donate ORGAN.. Donate LIFE



ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്ത

**പ്രാർത്ഥനാപൂർവ്വം**

വികാരി, ഭരണസമിതിയംഗങ്ങൾ, ഇടവകാംഗങ്ങൾ

**മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവക, മസ്ക്കറ്റ്**



# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 11, പുസ്തകം 70, നവംബർ 2013






President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Thomas P. Mukalil for
Orthodox Viswasa Paripalana
Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;

To Contact Malankara Sabha
For Subscription queiries
sabhamasika@yahoo.com
For Editorial queiries
articlemalankara@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234

Rs. 15/-


# BRIEFLY

ഓറിയന്റൽ ഓർത്തഡോക്സ് സഭാ പ്രതിനിധികളും കത്തോലിക്കാ സഭാ പ്രതിനിധികളും പാമ്പാക്കുട സമന്വയ റിട്രീറ്റ് സെന്ററിൽ ജനുവരി 27 മുതൽ ഫെബ്രു. 2 വരെ അന്തർദ്ദേശീയ സംവാദം നടത്തും.

കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ ത്രൈവാർഷിക അസംബ്ലി ആലുവ വൈ.എം.സി.എ. ക്യാമ്പ് സെന്ററിൽ ഡിസം. 5 മുതൽ 7 വരെ നടത്തും.

എം.ജി.ഒ.സി.എസ്.എം. രാജ്യാന്തര സമ്മേളനം ഡിസം. 26 മുതൽ 29 വരെ തിരുവനന്തപുരത്ത് നടത്തും.

ഡിസം. 1 ലോക എയിഡ്സ് ദിനം.
ഡിസം. 8 മനുഷ്യാവകാശ ദിനം

ഒക്ടോ. മുതൽ ഡിസം. വരെ പെണ്മയുടെ നന്മ - (സ്ത്രീ സുരക്ഷയും ശക്തീകരണവും) എന്ന പദ്ധതിയുടെ ബോധവത്ക്കരണവും കർമ്മപദ്ധതികളും.

ഡിസം. 1 മുതൽ 7 വരെ (പരിശുദ്ധ മറിയാമിന്റെയും എലിശുബായുടെയും കൂടിക്കാഴ്ച അനുസ്മരിക്കുന്ന ആഴ്ച) സ്ത്രീ സുരക്ഷാവാരമായി സഭ ആചരിക്കും.



www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

മലങ്കരസഭാ വാർത്തകൾ സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം. വിലാസം :
www.catholicatenews.in



# മലങ്കരസഭ

10 നവംബർ 2013

എല്ലാ മാസവും മലങ്കരസഭയുടെ
അക്ഷര പ്രകാശം

## EDITORIAL BOARD

*പ്രസിഡന്റ്*
ഡോ. സഖറിയാസ് മാർ അപ്രേം
Phone: 0481-2578500, 2578499

*ചീഫ് എഡിറ്റർ*
ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ
Phone: 0481-2578500

*മാനേജിംഗ് എഡിറ്റർ*
ഫാ. തോമസ് പി. മുകളിൽ
Mob:- 9447421948

*സബ് എഡിറ്റർ*
ഫാ.ഷാലു ലൂക്കോസ്,തിരുമംഗലം
Mob:- 9446707276

*അംഗങ്ങൾ*
ഫാ. ഡോ. റ്റി.ജെ. ജോഷ്വ
ഫാ. ഡോ. ജേക്കബ് കുര്യൻ
ഫാ. കെ. റ്റി. ഫിലിപ്പ് എറണാകുളം
ഡോ. ജോർജ്ജ് ജോസഫ്
(അസ്സോസിയേഷൻ സെക്രട്ടറി)
അഡ്വ. പിസി. മാത്യു പുലിക്കോട്ടിൽ
പ്രൊഫ. മേരി കുര്യൻ
പ്രൊഫ. മേരി മാത്യു

**Graphic Designing:-**
Jinto Kurichy at
Malankara Sabha, Devalokam.

**Cover Design & Photo:-**
Father 'N' Mayar Innovative Concepts

## വരിസംഖ്യ

ഇന്ത്യയിൽ
ഒറ്റപ്രതി:15 രൂപ
ഒരു വർഷം: 180 രൂപ
2 വർഷം : 360 രൂപ
4 വർഷം: 700 രൂപ

വിദേശത്തേക്ക്
ഒരു വർഷം : 2000 രൂപ

വിലാസം:
മലങ്കരസഭ മാസിക,
ദേവലോകം അരമന,
ദേവലോകം പി.ഒ., മുട്ടമ്പലം (via),
കോട്ടയം-686004

www.facebook.com:
malankarasabha


# ഗുരുമൊഴി

## പരിശുദ്ധ പരുമല തിരുമേനി

ഓർമ്മ നവം. 1, 2



പരുമല ഒരു അതുല്യ തീർത്ഥാടന കേന്ദ്രമാണ്. അതിന്റെ കാരണം പരിശുദ്ധനായ പരുമല കൊച്ചുതിരുമേനിയുടെ കബറിടം അവിടെ സ്ഥിതിചെയ്യുന്നു എന്നുള്ളതു മാത്രമാണ്. വിശുദ്ധനും മഹാമഹർഷിയുമായിരുന്ന പരിശുദ്ധ പിതാവിന്റെ കബറിങ്കലേക്ക് വരുന്ന ഭക്തരുടെ എണ്ണം ദിനംപ്രതി വർദ്ധിക്കുന്നു എന്നതു ഭാരതീയരുടെ മനസിൽ അദ്ദേഹത്തിന്റെ സ്ഥാനം എന്താണെന്ന് സാക്ഷ്യപ്പെടുത്തുന്നു. ലോകത്തിന്റെ നാനാ ഭാഗങ്ങളിൽ നിന്നും ജാതിമതഭേദമെന്യേ ധാരാളം ആളുകൾ അദ്ദേഹത്തിന്റെ കബറിനു മുമ്പിൽ വന്ന് നിറകണ്ണുകളോടെ പ്രാർത്ഥിച്ച് അനുഗ്രഹം പ്രാപിച്ചു തിരികെ പോകുന്നതു വർത്തമാനകാലത്തിലെ ഒരു യാഥാർത്ഥ്യമാണ്. അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചുള്ള ദിവസങ്ങളിൽ കാൽനടയായി വളരെ ദൂരങ്ങളിൽനിന്ന് കബറിങ്കലേക്കു വരുന്ന തീർത്ഥാടകരുടെ എണ്ണം വർഷംതോറും വർദ്ധിച്ചുവരുന്നു എന്നതും ആർക്കും മറച്ചുവയ്ക്കാവുന്നതല്ല.

പരുമല ഭക്തി എന്നതു പരുമല തിരുമേനിയോടുള്ള ഭക്തിയും ആദരവും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിലൂടെ ത്രിയേക ദൈവത്തിനു സമർപ്പിക്കുന്ന വന്ദനവും ആരാധനയുമാണ്. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയാൽ വിശ്വാസിയുടെ പ്രാർത്ഥന സ്വർഗ്ഗത്തിലേക്ക് ഉയരുകയും സ്വർഗ്ഗീയാനുഗ്രഹങ്ങൾ വിശ്വാസിക്കു ലഭിക്കുകയും ചെയ്യുന്നു. "യഹോവയുടെ കണ്ണ് നീതിമാന്മാരുടെമേലും അവന്റെ ചെവി അവരുടെ നിലവിളിക്കായും തുറന്നിരിക്കുന്നു" (സങ്കീ. 34:15). ദൈവാനുഗ്രഹങ്ങളെ സ്വർഗ്ഗത്തിൽ നിന്നു പിടിച്ചുവാങ്ങുന്ന പ്രാർത്ഥനാജീവിതം ഉണ്ടായിരുന്ന പരിശുദ്ധ പരുമല തിരുമേനിയെ ഭക്തിപൂർവ്വം സ്മരിക്കുമ്പോൾ വിശ്വാസിയുടെ മനസ്സിൽ ഉയർന്നു വരുന്ന പ്രത്യാശയുടെ ചിന്ത തനിക്കുവേണ്ടി യഹോവയാം ദൈവത്തിന്റെ കണ്ണുകളും ചെവികളും എല്ലായ്പ്പോഴും അദ്ദേഹത്തിന്റെ മേൽ തുറന്നിരിക്കുന്നു എന്നതാണ്. "ഞങ്ങളുടെ പരിചയായ ദൈവമേ നോക്കണമേ, നിന്റെ അഭിഷിക്തന്റെ മുഖത്തെ കടാക്ഷിക്കേണമേ, നിന്റെ പ്രാകാരങ്ങളിൽ കഴിക്കുന്ന ഒരു ദിവസം വേറെ ആയിരം ദിവസത്തേക്കാൾ ഉത്തമമല്ലോ" എന്ന സങ്കീർത്തനക്കാരന്റെ വാക്കുകൾ (സങ്കീ. 84:10-11) ജീവിതത്തിൽ അന്വർത്ഥമാക്കിയ പരിശുദ്ധ പിതാവ് ദൈവത്തോടൊപ്പം നിരന്തരമായി വസിച്ചുകൊണ്ടു മഹത്വീകരണത്തിലേക്കു പ്രവേശിച്ച ആളാണ്. ദൈവകൃപയിൽ വളർന്നു മഹത്വീകരണത്തിൽ പ്രവേശിച്ചിരുന്ന പരിശുദ്ധ പിതാവ് നമുക്കുവേണ്ടി ദൈവസന്നിധിയിൽ മദ്ധ്യസ്ഥത അണയ്ക്കുന്നു.

പരുമല വിശുദ്ധൻ ജീവിച്ചിരുന്നപ്പോൾ നടപ്പിലാക്കിയതും ആഗ്രഹിച്ചതുമായ ജീവിത ദർശനങ്ങൾ ഉൾക്കൊണ്ട് സമൂഹത്തിനു പ്രയോജനം ഉണ്ടാകുന്ന പുതിയ പദ്ധതികൾ സുതാര്യമായിത്തന്നെ പ്രാവർത്തികമാക്കണം. അതുകണ്ട് അദ്ദേഹം സന്തോഷിക്കുകയും തന്റെ പ്രാർത്ഥനകൾകൊണ്ടും അനുഗ്രഹങ്ങൾകൊണ്ടും നമ്മെ സമ്പന്നരാക്കുകയും ചെയ്യട്ടെ!

**- ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്**

# മഹാപുരോഹിത സന്ദേശം



കർത്താവിൽ പ്രിയരേ,

പരിശുദ്ധിയുടെ ദിവ്യസ്പർശനത്താൽ ചുറ്റുപാടുകളെ സുഗന്ധീകരിക്കുന്ന പനിനീർപുഷ്പമായ പരുമല തിരുമേനിയുടെ പുണ്യസ്മൃതി ദിനങ്ങൾ സമാഗതമായിരിക്കുന്നു.

ഭാരതീയ സന്യാസ പൈതൃകവും, പൗരസ്ത്യ ക്രൈസ്തവ ആദ്ധ്യാത്മീകതയും സമഞ്ജസമായി സമന്വയിപ്പിച്ച ജിവിത ശൈലിയിലൂടെ, മനഷ്യത്വത്തിന്റെ നിർമ്മലീകരണം സാധിതമാക്കിയ തപോധനനായ പിതാവായിരുന്നു പ. പരുമലതിരുമേനി. നിരന്തരമായ പ്രാർത്ഥനയുടേയും, ധ്യാനത്തിന്റേയും തപസ്സിലൂടെ ശരീരാത്മദേഹികളിൽ പ്രകൃത്യാ കയറിക്കൂടിയ അജ്ഞതയേയും, വികല സങ്കൽപ്പങ്ങളേയും അതിൽ നിന്നുടലെടുക്കുവാൻ സാധ്യതയുണ്ടായിരുന്ന ദുഷ്കർമ്മങ്ങളേയും ദഹിപ്പിച്ച് സുതാര്യമായ ബോധം കാത്തുസൂക്ഷിക്കുകയായിരുന്നു ആ പുണ്യപിതാവ്; വിശുദ്ധിയുടെ വറ്റാത്ത ഉറവിടമായ ദൈവത്തോടുള്ള നിരന്തര സംസർഗ്ഗത്തിലൂടെ വിശുദ്ധി ആർജ്ജിച്ചെടുക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. വിശുദ്ധിയുടെ ഈ പ്രവാഹം ഒരു വിധത്തിൽ പറഞ്ഞാൽ ഒരു വലിയ ഊർജ്ജപ്രാവാഹം തന്നെയായിരുന്നു. വിശുദ്ധിയുടെ ഈ ഊർജ്ജമാണ് കേവല മനുഷ്യനെ അൽഭുതം കൊള്ളിക്കുന്ന 'അസാധാരണ' പ്രവർത്തനങ്ങൾക്ക് നിദാനമായ സംഗതി. തിന്മയെ അതിജീവിച്ചുകൊണ്ട്, നന്മയുടെ വ്യാപാരത്തിലൂടെ മനുഷ്യത്വത്തിന്റെ പൂർണ്ണതയിലേക്ക് വളരുവാനുള്ള തീവ്രശ്രമമായിരുന്നു ഈ പിതാവിന്റെ ജീവിതം. നന്മയുടെ പൂർണ്ണതയിലേക്ക് വളരുവാനുള്ള ഈ സാധ്യത മനുഷ്യത്വത്തിൽ സഹജമായി ഉള്ളതാണെങ്കിലും അപ്രായോഗികം എന്ന് മുദ്രകുത്തി, ഒന്നു ശ്രമിച്ചുനോക്കുവാൻ പോലും ഒരുക്കമല്ലാത്ത മനസ്ഥിതി വച്ചുപുലർത്തുന്ന നമ്മുടെ തലമുറയിൽ പ. പരുമലതിരുമേനി ഒരു മഹാത്ഭുതം തന്നെയാണ്. ജീവിക്കേണ്ടതുപോലെ ജീവിച്ച ഒരു മനുഷ്യൻ; ജീവനിലും വലിയതാണ് ആത്മാവിന്റെ ജീവിതം എന്ന് തിരിച്ചറിഞ്ഞ മഹാജ്ഞാനി; അകവും പുറവും ഒരുപോലെ പ്രാകാശിപ്പിച്ചിരുന്ന ഗുരുവര്യൻ; ഇതെല്ലാമായിരുന്നു പ. പരുമല തിരുമേനി.

ആദ്ധ്യാത്മീകത പ്രായോഗികാനുഭവമായി സാധാരണ മനുഷ്യർക്ക് വ്യക്തമാക്കിക്കൊടുക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. വിജയവും പരാജയവും ദൈവമനുഷ്യർക്ക് ഒരുപോലെയായിരിക്കും. തോജോമയമായ രൂപാന്തരം അവരിൽ നിരന്തരം സംഭവിച്ചുകൊണ്ടിരിക്കും; ദിവ്യമായ വെളിച്ചം വിതറുവാനും, പരിശുദ്ധമായ പരിമളം പരത്തുവാനും അവർക്ക് സാധിക്കും; ചക്രവാളങ്ങളേയും, കാലപ്രവാഹത്തേയും അതിജീവിക്കുന്ന ജീവൻ അവർ നിലനിർത്തും. പ. പരുമല തിരുമേനിയുടെ അതുല്യഭാവം ഇവയോക്കെയായിരുന്നു.

**ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

## EDITORIAL

# അവയവദാനം മഹാപുണ്യം




## Organ Transplantation

**അവയവദാന ശുശ്രൂഷ**
**സഭയുടെ ജീവന്റെ സാക്ഷ്യവും**
**സുവിശേഷവുമാകണം**

'സ്വർഗ്ഗത്തിൽ നിങ്ങളുടെ അവയവങ്ങൾ ആവശ്യമില്ല.
അനേകരുടെ ജീവൻ രക്ഷിക്കുവാൻ കഴിയുന്ന
അവയവങ്ങൾ എന്തിന് കുഴിച്ചു മൂടണം.
അവ എന്തിന് ദഹിപ്പിച്ചു കളയുന്നു.

(അവയവദാന പരസ്യവാചകം)

* * *

'അവയവദാനം മഹാദാനം' എന്ന ആശയം
അടിസ്ഥാനമാക്കി ജീവൻ നിലനിർത്തുന്ന
ദൗത്യനിർവ്വഹണത്തിന്റെ ഭാഗമായി
അവയവ ദാന സന്നദ്ധത
സഭയിൽ പ്രോത്സാഹിപ്പിക്കണം.

(പ. സുന്നഹദോസ് നിശ്ചയം - പത്രവാർത്ത)'

മനുഷ്യ ശരീരത്തിൽ നിന്നും ജീവനുള്ള ശരീരത്തിലേക്ക് ശസ്ത്രക്രിയവഴി അവയവം നൽകുന്നതാണ് 'അവയവദാനം'. മറ്റൊരു ജീവൻ സംരക്ഷിക്കുന്നതിന് 'ശരീരത്തിന്റെ ഒരു ഭാഗം' സ്വമേധയാ ദാനം ചെയ്യുന്ന മഹാപുണ്യകർമ്മമാണിത്. അന്യർക്ക് ജീവനോ, കാഴ്ചയോ പകരുന്നതിൽ 'അവയവദാനം' നിർവ്വഹിക്കുന്ന പങ്ക് അതിശ്രേഷ്ഠം. മെഡിക്കൽ രംഗത്തുണ്ടായ ശാസ്ത്രപുരോഗതി അവയവദാനത്തിന്റെ സാധ്യത വർദ്ധിപ്പിക്കുന്നു.

മനുഷ്യശരീരത്തിൽ എട്ട്പേർക്ക് എങ്കിലും ജീവൻ പകരാനുള്ള പ്രധാന അവയവങ്ങളും വീണ്ടും വീണ്ടും ഉപയോഗിക്കാവുന്ന മുപ്പതിലധികം ശരീര ഭാഗങ്ങളും ഉണ്ടെന്ന് പഠനങ്ങൾ തെളിയിച്ചിട്ടുണ്ട്. അവയവങ്ങൾ തകരാറിലായവരുടെ ജീവൻ നിലനിർത്താൻ ജീവിച്ചിരിക്കുന്നവരുടെയോ മരിച്ചവരുടെയോ അവയവങ്ങൾ നൽകുന്ന അവയവദാനത്തിന് വ്യാപകമായ പിന്തുണ ലഭ്യമായാൽ അനവധി നിർഭാഗ്യരുടെ ജീവൻ രക്ഷിക്കുവാൻ കഴിയും. അവയവ തകരാർ സംഭവിക്കുന്ന രോഗികൾക്ക് അവയവ ദാനമാണ് ഫലപ്രദമായ മാർഗ്ഗം. ഹൃദയം, കരൾ, വൃക്ക, പാൻക്രിയാസ്, ശ്വാസകോശം തുടങ്ങിയ ജീവൻ രക്ഷാ അവയവങ്ങൾ (Life Saving Organs) വിജയകരമായി മറ്റൊരാളിൽ മാറ്റി വെയ്ക്കാം. ജീവനെ തുണയ്ക്കുന്ന (Life Supporting) കണ്ണ്, ചർമ്മം, അസ്ഥി, മജ്ജ, ത്വക്ക് തുടങ്ങി എല്ലാ അവയവങ്ങളും ദാനം ചെയ്യാം.

ജീവിച്ചിരിക്കുമ്പോൾ ഒരു വൃക്കയും കരളിന്റെ അല്പഭാഗവും ദാനം നൽകാം. മറ്റ് അവയവങ്ങൾ മരണശേഷമാണ് ദാനം ചെയ്യുന്നത്. ഒരു വയസ്സിനും 70 വയസ്സിനും മദ്ധ്യേ പ്രായവും ആരോഗ്യവുമുള്ള ആർക്കും അവയവം ദാനം നടത്താം. അവയവത്തിന്റെ ആരോഗ്യമാണ് പ്രധാനം. മസ്തിഷ്കമരണം സംഭവിച്ചവരുടെ അവയവങ്ങൾ, അവയവ ദാനത്തിന് പ്രധാന പരിഗണന അർഹിക്കുന്നു. ശസ്ത്രക്രിയാ വിദഗ്ധർ ഒന്നോ രണ്ടോ മണിക്കൂറിനുള്ളിൽ 'അവയവ ദാനം' നിർവ്വഹിക്കും. ജീവൻ ദാനം ചെയ്യുന്നതിനുള്ള സമ്മതമാകയാൽ അവയവദാനത്തിന്




## EDITORIAL

മതപരമായ വിലക്കുകൾ ഇല്ല. ജീവനെ സംരക്ഷിക്കുക, സ്നേഹിക്കുക, ശുശ്രൂഷിക്കുക എന്നത് സഭയുടെ ദൗത്യമാണ്. മനുഷ്യൻ ഗോതമ്പുമണി പോലെ അഴുകപ്പെട്ട് പുതുജീവൻ സ്വീകരിക്കുകയാണ്. ഭൗതിക ശരീരം ദ്രവിക്കും. ആത്മീയ ശരീരം ഉയിർക്കപ്പെടും (1 കൊരി. 15:35-49, ഫിലി. 3:21). അതിനാൽ അവയവദാനം പുതുജീവൻ പകരുന്നതിനുള്ള ഉപാധിയാകുന്നു. സഭകൾ അവയവദാന പ്രക്രിയകൾക്ക്, ശാസ്ത്രീയമായ കർമ്മ പദ്ധതികൾ ആവിഷ്ക്കരിച്ച് സമഗ്രവും ഫലപ്രദവുമായ അവബോധം ജനങ്ങളിൽ സൃഷ്ടിക്കണം.

അവയവദാനവും അവയവ മാറ്റ ശസ്ത്രക്രിയയും അനുദിനം വർദ്ധിക്കുന്നു. ഇത് നിയമത്തിന്റെയോ കടമയുടെയോ ഭീഷണിയുടെയോ പേരിലല്ല. സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും അടിസ്ഥാനത്തിലുള്ള ജീവന്റെ സുവിശേഷത്തിലുള്ള പങ്കുചേരലാണ്. യേശു പകർന്ന ജീവന്റെ മാതൃകയിലേക്കുള്ള വളർച്ചയാണിത്. സ്നേഹത്തിന്റെയും പരിത്യാഗത്തിന്റെയും പ്രകാശമാണ് അവയവദാനം എന്ന ജീവൻ പങ്കിടലിൽ.

ജീവന്റെ നിലനിൽപ്പിനും പരിപോഷണത്തിനും ഉദാത്തമാതൃകയാണ് അവയവദാനം. ഇത് സ്നേഹത്തെ ത്വരിതപ്പെടുത്തി സാമൂഹിക പ്രതിബദ്ധതയും സാഹോദര്യഭാവവും പ്രഖ്യാപിക്കുന്നു. യഥാസമയം അവയവദാനം ലഭ്യമാകാത്തതിനാൽ മരണപ്പെടുന്നവർ അനേകരാണ്. ലഭ്യമായ ജീവൻ വഴി, മറ്റുള്ളവരുടെ ജീവൻ സംരക്ഷിക്കുവാനും വേദനകളിൽ പങ്കു ചേരുവാനുമുള്ള ആഹ്വാനമാണ് 'അവയവദാനം'.

അവയവദാന മാറ്റിവയ്ക്കൽ പ്രക്രിയ ഏകോപിപ്പിക്കുന്ന കേരള സർക്കാർ സ്ഥാപനമായ കൊച്ചിയിലെ സോർട്ടിന്റെ (The Society for organ Retrieval and Transplantation) സേവനവും സ്വകാര്യ സന്നദ്ധ സംഘങ്ങളുടെ പ്രവർത്തനവും കാര്യക്ഷമമാക്കണം. അവയവദാന മേഖലയിലെ ചൂഷണങ്ങളും വാണിജ്യ താല്പര്യങ്ങളും അവസാനിപ്പിച്ച് അവയവദാന സംവിധാനം കുറ്റവിമുക്തമാക്കണം. അവയവകച്ചവടവും വിലപേശലും മനുഷ്യത്വത്തോടുള്ള നിഷേധമാണ്. ശരീരത്തിലെ അവയവങ്ങൾ പ്രവർത്തന ക്ഷമതയോടെ കാത്തുസൂക്ഷിക്കുകയും ആവശ്യമെങ്കിൽ സ്വമേധയാ അവയവദാനം നൽകുകയും വേണം. എന്നാൽ മാനസിക വളർച്ച നഷ്ടപ്പെട്ടവർക്കും കുട്ടികൾക്കും അവയവദാനം നടത്തുന്നതിന് നിയമപരമായ പരിധികളുണ്ട്.

സങ്കീർണ്ണമായ അവയവദാന നിയമനടപടികൾ സുതാര്യവും ലളിതവുമാകണം. ശസ്ത്രക്രിയക്കും തുടർചികിൽസയ്ക്കുമുള്ള ചെലവ് അതിഭീമമാണ്. രോഗം, ചികിൽസ, പണം എന്നിവ രോഗികളേയും ബന്ധുക്കളേയും മാനസികമായും ശാരീരികമായും തളർത്തുന്നു. സങ്കീർണ്ണമായ നിയമക്കുരുക്ക് പല രോഗികളേയും മരണം കീഴ്പ്പെടുത്തുന്നു. ചെലവുകുറച്ചുള്ള അവയവദാന ശസ്ത്രക്രിയാ പദ്ധതികൾക്ക് ആവശ്യമായ ഗവേഷണവും സാങ്കേതികതയും വികസിപ്പിക്കണം. പാവപ്പെട്ട രോഗികളുടെ ജീവന്റെ നിലനിൽപ്പും പരിപോഷണവും സംരക്ഷിക്കപ്പെടണം. ആവശ്യമായ നിയമധനസഹായങ്ങൾ ലഭ്യമാക്കണം. ഫലപ്രദമായ 'അവയവബാങ്കുകൾ' സർക്കാർ സ്വകാര്യ ആശുപത്രികളിൽ ഉണ്ടാകണം. അവയവദാന പദ്ധതിയായ 'മൃതസഞ്ജീവിനി'യും വിവിധ സ്വകാര്യ പ്രസ്ഥാനങ്ങളുടെ പദ്ധതിയും ഏകോപിപ്പിച്ച് 'അവയവദാനം മഹാദാനമാക്കി'തീർക്കണം. സാമൂഹിക അവബോധത്തിന്റെ അപര്യാപ്തതയും, സ്വയകേന്ദ്രീകൃത ജീവിത ശൈലിയും പുത്തൻ സമൂഹത്തെ അവയവദാന സങ്കല്പങ്ങളിൽ നിന്നും പിൻതിരിപ്പിക്കുന്നു.

രോഗബാധിതമായ അവയവം മാറ്റി വെച്ച് ജീവൻ പകരുന്ന സാഹോദര്യ പ്രീതിയുടെ, പങ്കിടീലിന്റെ ആദ്ധ്യാത്മീകത വളർത്തിയെടുക്കുന്നതിൽ സഭകളുടെ പങ്ക് അദ്വിതീയമാണ്. വൃക്കദാനം ചെയ്യുന്നതും കരൾ പകുത്തു നൽകുന്നതും രക്തം ദാനം ചെയ്യുന്നതും എല്ലാം ജീവന്റെ സംരക്ഷണത്തിലുള്ള ക്രിയാത്മകമായ പങ്കുചേരലാണ്. അവയവദാനം അന്യന് പുതുജീവൻ പകരുന്നു. സഹോദരങ്ങൾക്കുവേണ്ടി ജീവൻ ബലി കഴിക്കുന്ന വലിയ സ്നേഹത്തിന്റെ മഹാപുണ്യത്തിലുള്ള പങ്കുചേരലാണ് അവയവദാനം.

> "ജീവന്റെ നിലനിൽപ്പിനും പരിപോഷണത്തിനും ഉദാത്തമാതൃകയായ അവയവദാനം ത്വരിതപ്പെടുത്തണം. അവയവദാന സമ്മതപത്രങ്ങൾ നൽകിയവരിൽ നിന്നും ആവശ്യഘട്ടത്തിൽ അവ ലഭ്യമാക്കുവാനുള്ള നിയമ സംവിധാനം കർശനവും സുതാര്യവുമാക്കണം."

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com

ഡോ. എം. കുര്യൻ തോമസ്

# ജോസഫ് മാർത്തോമ്മായ്ക്ക് സ്നേഹപൂർവം...



മലങ്കര മാർത്തോമ്മാ സഭയുടെ അദ്ധ്യക്ഷൻ ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ കോലഞ്ചേരിയിൽ നടത്തിയ ഒരു പ്രസ്താവനയാണ് ഈ കുറിപ്പിനാധാരം. 2013 ഒക്ടോബർ 19-ന് മംഗളം ദിനപ്പത്രത്തിൽ പ്രസിദ്ധീകരിച്ച ഈ വാർത്ത ഒരാഴ്ചയ്ക്കു ശേഷം ഇതെഴുതുന്ന സമയംവരെയും നിഷേധിക്കാത്തതിൽനിന്നും ജോസഫ് മാർത്തോമ്മാ അതിൽ ഉറച്ചു നിൽക്കുന്നു എന്നുതന്നെ കരുതാം. അവയിൽ ഇവിടെ പരാമർശന വിധേയമാകുന്നവയെ താഴെ പറയുംവിധം സംഗ്രഹിക്കാം.

1. ഇന്ത്യയിലെ സുറിയാനി സഭകൾ എല്ലാം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ മേലധികാരം അംഗീകരിക്കണം.

2. യാക്കോബായ സഭയുമായി സഹകരിച്ചു പ്രവർത്തിക്കുന്നതിനെക്കുറിച്ച് ചർച്ചചെയ്യാൻ മാർത്തോമ്മാ സഭ മൂന്നു ബിഷപ്പുമാരെ ചുമതലപ്പെടുത്തിയിട്ടുണ്ട്.

3. മാർത്തോമ്മ സഭ യാക്കോബായ സഭയിൽനിന്നും പിരിഞ്ഞപ്പോൾ ഇരുവിഭാഗവും തവണവെച്ച പള്ളികളിലെ *യാക്കോബായ തവണ* ഇന്ന് ഓർത്തഡോക്സ് സഭയാണ് ഉപയോഗിക്കുന്നത്.

അഭിപ്രായ സ്വാതന്ത്ര്യമുള്ള ഒരു ജനാധിപത്യ രാജ്യമാണ് ഇന്ത്യ. ഇവിടെ മാന്യമായി എല്ലാവർക്കും സ്വന്ത അഭിപ്രായം പറയാൻ അവകാശമുണ്ട്. പക്ഷേ അവ അവാസ്ഥവങ്ങളും അസത്യങ്ങളും മറ്റൊരു സമൂഹത്തെ മുറിപ്പെടുത്തണമെന്ന ഉദ്ദേശത്തോടു കൂടിയതുമാണെങ്കിൽ അതിനോടു പ്രതികരിക്കാനുള്ള അവകാശവും ഈ രാജ്യത്തുണ്ട്.

മിതമായ ഭാഷയിൽ ജോസഫ് മാർത്തോ മ്മായുടെ പ്രസ്താവനയുടെ മുകളിൽ പറഞ്ഞ ഭാഗങ്ങൾ ചരിത്രത്തേക്കുറിച്ചുള്ള അജ്ഞതയിൽ നിന്ന് ഉടലെടുത്തവയാണന്നു പറയേണ്ടിവരും. അല്ലങ്കിൽ യാഥാർത്ഥ്യങ്ങളെ ബോധപൂർവം തമസ്ക്കരിക്കുകയാണ്. ഇവയിൽ ഏതായാലും ഈ പ്രസ്താവന അദ്ദേഹം അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര മാർത്തോമ്മാ സഭയുടെ അടിവേരിളക്കുന്നവയാണെന്നതു നിസംശയമാണ്.

ആദ്യമായി ഈ പ്രസ്താവനയിലെ ചരിത്രപരമായ പൊരുത്തക്കേടുകൾ പരിശോധിക്കാം. ഇന്ത്യയിൽ സുറിയാനി പാരമ്പര്യമുള്ള ക്രൈസ്തവ വിഭാഗങ്ങൾ അനേകമുണ്ട്. മലങ്കര ഓർത്തഡോക്സ് സഭ (ഇരു വിഭാഗങ്ങളും) കൂടാതെ, ബാഗ്ദാദിലെ നെസ്തോറിയൻ കാതോലിക്കായുടെ കീഴിലുള്ള പൗരസ്ത്യ കൽദായ സുറിയാനി സഭ, റോമൻ കത്തോലിക്കാ സഭയിൽപ്പെട്ട സീറോ-മലബാർ, സീറോ-മലങ്കര വിഭാഗങ്ങൾ, മലബാർ സ്വതന്ത്ര സുറിയാനി സഭ ഇവയും *ഇന്ത്യയിലെ സുറിയാനി സഭ* എന്നാണ് അവകാശപ്പെടുന്നത്. മലങ്കര മാർത്തോമ്മാ സഭയും അപ്രകാരം അവകാശപ്പെടുന്നുണ്ട്. ഇവയെല്ലാം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരം അംഗീകരിക്കണമെന്നാണോ ജോസഫ് മാർത്തോമ്മാ ആവശ്യപ്പെടുന്നത്? അങ്ങിനെയെങ്കിൽ അതിനു മറുപടി പറയേണ്ടത് അതത് സഭകളാണ്.

1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധിപ്രകാരമാണ് പാലക്കുന്നത്തു തോമസ് അത്താനാസ്യോസിനും കൂട്ടർക്കും മലങ്കര സഭ വിട്ടു പോകേണ്ടിവന്നത്. ഈ പ്രക്രിയയിൽ ഏതാനും പള്ളികൾ പൂർണ്ണമായും ചിലതു ഭാഗികമായും അവരുടെ കൈവശമായി. അന്ന് പാലക്കുന്നത്തു തോമസ് അത്താനാസ്യോസ് അദ്ധ്യക്ഷനായി സ്ഥാപിച്ച പുതിയ സഭയുടെ പേര് *നവീകരണ സുറിയാനി സഭ* എന്നായിരുന്നു. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസും തുടർന്ന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും മലങ്കര മെത്രാപ്പോലീത്താമാർ എന്ന നിലയിൽ അദ്ധ്യക്ഷന്മാരായിരുന്ന മുഖ്യധാരാ ഔദ്യോഗിക വിഭാഗം *യാക്കോബായ സഭ* എന്നു പത്തൊമ്പതാം നൂറ്റാണ്ടിൽ അറിയപ്പെട്ടിരുന്നു.

> ഈ പ്രസ്താവനാ ബഹളത്തിൽ ജോസഫ് മാർത്തോമ്മാ പരോക്ഷമായി സമ്മതിക്കുന്ന ഒരു യാഥാർത്ഥ്യമുണ്ട്. അത് പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭയുടെ യഥാർത്ഥ പിന്തുടർച്ചാവകാശി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയാണെന്നുള്ളതാണ്.



■ സഭാതർക്കത്തിനു പരിഹാരം അനുരഞ്ജന ചർച്ച
സുറിയാനി സഭകൾ പാത്രിയർക്കീസി...
വരണം: മാർത്തോമ്മാ മെത്രാപ്പോലീ...



*യാക്കോബായ സഭ* എന്നു അന്ന് അറിയപ്പെട്ടിരുന്ന മലങ്കര സഭ 1934-ലെ സഭാ ഭരണഘടനയിലൂടെ അതിന്റെ ഔദ്യോഗിക നാമം *മലങ്കര ഓർത്ത ഡോക്സ് സുറിയാനി സഭ* എന്നാ ണെന്ന് പ്രഖ്യാപിച്ചു. 1958-ൽ ഇന്ത്യൻ സുപ്രീം കോടതി ഈ ഭരണഘടന അംഗീകരിച്ചതോടെ 1889-ലെ *യാക്കോ ബായ സഭ*യുടെ പിന്തുടർച്ച എന്നത് *മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ* യ്ക്കു മാത്രമാണെന്ന് വ്യക്തമായി.

നവീകരണ സുറിയാനി സഭയും ഇതിനിടയിൽ തങ്ങളുടെ സഭയുടെ ഔദ്യോഗിക നാമം മാറ്റി. റ്റി. രാഘ വയ്യ തിരുവിതാംകൂർ ദിവാനായിരിക്കെ (1920-1925) നവീകരണ സുറിയാനി സഭയിലെ അംഗവും നോമിനേറ്റഡ് നിയമസഭാ സമാജികനും ആയിരുന്ന സി. പി. തോമസ് (1925-28) നിയമസഭ യിൽ അഭ്യർത്ഥിച്ചാണ് *നവീകരണ സുറിയാനി സഭയ്ക്ക് മലങ്കര മാർത്തോമ്മാ സഭ* എന്ന പേര് അംഗീ കരിപ്പിച്ചത്. ഇപ്രകാരം പേരുമാറി എന്നതുകൊണ്ട് *നവീകരണ സുറി യാനി സഭ*യുമായി പങ്കുവെച്ചിരുന്ന പള്ളികളിൽ അവരുടെ പ്രവേ ശനസ്വാതന്ത്ര്യം മലങ്കര സഭ നിഷേ ധിച്ചില്ല.

ചുരുക്കത്തിൽ 1889-ൽ സ്ഥാപിത മായ *നവീകരണ സുറിയാനി സഭ*യും അന്നു *യാക്കോബായ സഭ* എന്നറിയ പ്പെട്ടിരുന്ന ഔദ്യോഗിക മല ങ്കരസഭയും തമ്മിൽ ഏതെങ്കിലും പള്ളിയുടെ കാര്യത്തിൽ കരാർ ഉണ്ടാ ക്കിയിട്ടുണ്ടെങ്കിൽ അത് ഇന്നും അതേ കക്ഷികൾ തന്നെയാണ് നടത്തിവരുന്ന ത്. 1889-ന് ശേഷം *നവീകരണ സുറി യാനി സഭയ്ക്ക്* പൂർണ്ണ മായോ ഭാഗികമായോ കൈവശം ലഭിച്ച അപൂർവം പൂർവിക നസ്രാണിപ്പള്ളി കൾ എങ്ങനെ അവർ ഒപ്പി ച്ചെടുത്തു എന്ന് ഇവിടെ വിവരിക്കുന്നില്ല. ഒന്നുമാത്രം പറയാം, പേരുമാറ്റാൻ 1889-ൽ സ്ഥാപിച്ച *നവീകരണ സുറിയാനി സഭയ്ക്ക്* മാത്രമല്ല മലങ്കര സഭയ്ക്കും അധികാര മുണ്ട്. അതുകൊണ്ട് ആരുടേയും അവ കാശം ഹനിക്കപ്പെ ടുന്നില്ല.

കുറച്ചുകൂടി വ്യക്തമാക്കട്ടെ, ജോസഫ് മാർ ത്തോമ്മാ 2010 ജൂലൈ 1-ന് 86-ാം നമ്പറായി ഇറക്കിയ സർക്കുലറിൽ പറയുന്നപ്രകാരം *മല ങ്കര ഓർത്തഡോക്സ് സുറിയാനി സഭ* 1912-ൽ സ്ഥാപിതമായ ഒരു സഭയാ ണെന്നു വീണ്ടും പ്രഖ്യാപിക്കാനുള്ള ഒരു ദയനീയ ശ്രമം ആയി മാത്രമേ ഇപ്പോഴത്തെ പ്രസ്താവനയിലെ ഈ ഭാഗത്തെ കണക്കാക്കാൻ സാധിക്കൂ. 1889-ൽ പാലക്കുന്നത്തു തോമസ് അത്താനാസ്യോസും കോവൂർ ഐപ്പ് തോമ്മാ കത്തനാർ മുതൽപേരും ചേർന്ന് *നവീകരണ സുറിയാനി സഭ* എന്നപേരിൽ സ്ഥാപിച്ച പ്രസ്ഥാനം മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിത മായ യഥാർത്ഥ മലങ്കര സഭയാണെന്നു സ്ഥാപിക്കാനുള്ള വിഫലമായ ശ്രമ ത്തിന്റെ പുനർപ്രഖ്യാപനം മാത്രമായെ ഇതിനെ കാണാനാവൂ.

അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കര സഭയുടെമേൽ ഏതെങ്കിലും വിധത്തിൽ അധികാരമുണ്ടന്നു സ്ഥാപി ക്കപ്പെട്ടതിനു കാരണക്കാരൻ പാലക്കു ന്നത്തു മാത്യൂസ് മാർ അത്താനാസ്യോ സാണ്. 1842-ൽ സ്വന്ത ഇഷ്ടപ്രകാരം അദ്ദേഹം ശീമയിൽപ്പോയി. അദ്ദേഹ മാണ് നസ്രാണികളിൽനിന്നും ഇദംപ്ര ഥമമായി അന്ത്യോഖ്യാ പാത്രിയർക്കീ സിനാൽ മേല്പട്ടസ്ഥാനത്ത് ഉയർത്ത പ്പെട്ടത് എന്നതല്ല വിഷയം. അന്ന് മല ങ്കര സഭയ്ക്ക് ഒരു മെത്രാന്റെ ആവശ്യ മില്ലായിരുന്നു എന്നതും, പാലക്കു ന്നത്തു മാത്യൂസ് ശെമ്മാശനെ മേല്പട്ട സ്ഥനത്തേയ്ക്കു മലങ്കര സഭ തിര ഞ്ഞെടുത്തിരുന്നില്ല എന്നതും ഇവിടെ പരിഗണിക്കുന്നില്ല. പക്ഷേ നിയമനു സൃത മലങ്കര മെത്രാപ്പോലീത്താ ആയ ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാ സ്യോസ് നാലാമൻ അധികാരത്തിലി രിക്കെ ആ സ്ഥാനത്തിനു അവ കാശവാദം ഉന്നയിച്ച മാത്യൂസ് മാർ അത്താനാസ്യോസ് അതിനായി ഉയർ ത്തിയ വാദമുഖമാണ് ഇവിടെ പ്രശ്നം. മലങ്കര മെത്രാപ്പോലീത്താ സ്ഥാനം അവകാശപ്പെടാൻ യാതൊരു ന്യായവു മില്ലന്നു വ്യക്തമായി അറിയാമായിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ്, തനിക്ക് മേല്പട്ടസ്ഥാനം നൽകിയത് അന്ത്യോഖ്യാ പാത്രിയർക്കീസ് ആണെന്നും, അദ്ദേഹത്തിനു മലങ്കര മെത്രാപ്പോലീത്തായെ *ആക്കാനും നീക്കാനും* അധികാരമുണ്ടെന്നും യാതൊരു അടിസ്ഥാനവും കീഴ്നടപ്പും ഇല്ലാതെ വാദിച്ചു.

മാർ ദീവന്നാസ്യോസ് നാലാമൻ അധികാരമൊഴിയുകയും മാത്യൂസ് മാർ അത്താനാസ്യോസിനൊപ്പം പര ദേശി മാർ യൂയാക്കീം കൂറിലോസും മലങ്കര മെത്രാപ്പോലീത്താ സ്ഥാന ത്തിനു അവകാശവാദം ഉന്നയിക്കു കയും ചെയ്തതോടെ ഈ വിഷയം ഒരു സിവിൽ വ്യവഹാരമായി തിരുവി താംകൂർ സർക്കാർ കണക്കാക്കി. പ്രശ്ന പരിഹാരത്തിനായി തിരുവിതാം കൂർ സർക്കാർ രൂപീകരിച്ച കൊല്ലം പഞ്ചായത്ത് കോടതി മലങ്കര മെത്രാൻ ഒരു സ്വദേശിയായിരിക്കണമെന്നു കൊല്ലവർഷം 1023 മീനം 4-നു വിധി പ്രഖ്യാപിച്ചു. മാർ ദീവന്നാസ്യോസ് നാലാമൻ അധികാരമൊഴിയുകയും മലങ്കര സിംഹാസനത്തിന്റെ ഇതര അവകാശവാദി മാർ യൂയാക്കീം കൂറി ലോസ് *മലബാർ സ്വദേശി* അല്ലാതാ യിരിക്കുകയും ചെയ്ത സാഹചര്യ ത്തിൽ സ്വദേശിയായ ഏക മേല്പട്ട ക്കാരൻ എന്ന നിലയിൽ മാർ മാത്യൂസ് അത്താനാസ്യോസിനു മലങ്കര മെത്രാ പ്പോലീത്താ സ്ഥാനം അനുവദിച്ചു കിട്ടി. ചുരുക്കത്തിൽ പാലക്കുന്നത്ത് കുടുംബത്തിലെ ആദ്യമേല്പട്ടക്കാരൻ മലങ്കരസഭാ ഭരണത്തിലെത്തുന്നത് കോടതി വിധിപ്രകാരമാണ്.

അവിടെക്കൊണ്ടും പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസിന്റെ ഭരണ സ്ഥിതീകരണത്തിലെ കോടതി- സർക്കാർ ഇടപെടൽ അവസാനിച്ചില്ല. യൂയാക്കീം മാർ കൂറിലോസും അനു യായികളും മലങ്കരയിലെ ചില പള്ളി കളിൽ നിയമാനുസൃത മലങ്കര മെത്രാ പ്പോലീത്താ ആയ അദ്ദേഹത്തിന്റെ അധികാരത്തെ നിഷേധിക്കുന്ന പ്രവൃ ത്തികൾ ആരംഭിച്ചതോടെ സർക്കാ രിനു വീണ്ടും ഈ വിഷയത്തിൽ ഇട പെടേണ്ടിവന്നു. അതനുസരിച്ച് ദിവാൻ മാധവരായർ 1038-ാമാണ്ട് മാശി മാസം 9-ാം തിയതി, നമ്പർ 2455 - പോലീസ് - എന്ന സർക്കുലർ കല്പന അയച്ചു. അതിന്റെ പ്രസക്ത ഭാഗം താഴെ പറ യുന്നതാണ്

*... മതവിഷയമായിട്ടുള്ള കാര്യങ്ങ ളിൽ ഇവിടെനിന്നും പ്രവേശിപ്പാൻ പാടില്ലെന്നു വരികിലും, യാതൊരു അക്രമങ്ങൾക്കും ഇടവരാതെ ഇരിക്കേ ണ്ടത എത്രയും ആവശ്യമാകകൊണ്ട, മെത്രാന്റെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികളിൽ കൂടിനടക്കുന്നതിന മന സ്സില്ലാത്തവർ ഉണ്ടായിരുന്നാൽ അവർ വേറെ പള്ളികൾ മുറപൊലെ ബോധി പ്പിച്ച കെട്ടി യാതൊരു ഉപദ്രവങ്ങളും കൂടാതെ നടക്കയൊ, മെത്രാന്റെ അധി കാരത്തിൽ ഉൾപ്പെട്ട പള്ളിക ളിൽത്തന്നെ വല്ലതും അവകാശങ്ങൾ ഉണ്ടെന്ന അവർ വിചാരിക്കുന്നപക്ഷം അതിനു മുറപോലെ അദാലത്തിൽ ബോധിപ്പിച്ച തീർച്ചവരുത്തി ക്കൊൾകയൊ ചെയ്കയല്ലാതെ, കീഴ്നടന്നുവരുന്നതിന വിരോധമായി*

*ശേഷം 35-ാം പേജിൽ*



കവർസ്റ്റോറി

# കോലഞ്ചേരി പള്ളി അങ്കണത്തിലെ കല്ലുകളും ആർത്തു പറയുന്ന സത്യങ്ങൾ

■ കെ. വി. മാമ്മൻ, കോട്ടയ്ക്കൽ

**പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവ 1963 ജനുവരി 28നു പള്ളി കൂദാശ ചെയ്തു ദിവ്യ ബലി അർപ്പിച്ചു. പിന്നീട് കോലഞ്ചേരിപ്പള്ളി സാക്ഷ്യം വഹിച്ച അതി മഹത്തായ സംഭവം 1966 ഓഗസ്റ്റ് 24 നു ഇന്നത്തെ വലിയ ബാവാ ദിദിമോസ് തിരുമേനിയേയും കാലം ചെയ്ത ഫിലിപ്പോസ് മാർ തെയോഫിലോസ് (അങ്കമാലി) യൂഹാനോൻ മാർ സേവേറിയോസ് എന്നിവരേയും പ. ഔഗാൻ ബാവാ വാഴിച്ചതാണ്.**

മലങ്കരസഭയുടെ ലൗകികാധികാരവും സിറിയൻ ഓർത്തഡോക്സ് സഭയിലെ പാത്രിയർക്കീസിനുള്ളതാണെന്നു സമ്മതിച്ചുകൊണ്ടു മലങ്കര മെത്രാപ്പോലീത്തായും സഭാഭാസുരനുമായ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് ഉടമ്പടി നൽകാഞ്ഞതിനെ തുടർന്ന്, മലങ്കരയിൽ വന്ന അബ്ദുള്ളാ പാത്രിയർക്കീസ് 1911-ൽ മെത്രാപ്പോലീത്തായെ മുടക്കി. ഈ അനധികൃത മുടക്കിനെ തുടർന്നു മലങ്കരസഭയുടെ ഒരു പ്രശസ്ത ദേവാലയമായ കോലഞ്ചേരി സെ. പീറ്റേഴ്സ് & സെ. പോൾസ് പള്ളിയിലും കക്ഷിഭിന്നത രൂപം കൊണ്ടു. മുടക്ക് അസാധുവും അന്യായവുമാണെന്നു കാണിച്ച പിന്നീട് മലങ്കരയുടെ ഒന്നാം കാതോലിക്കായായിത്തീർന്ന മുറിമറ്റത്തിൽ മാർ ഈവാനിയോസ് (കണ്ടനാട്) അൽവാറീസ് മാർ യൂലിയോസ് (ഇന്ത്യാ, സിലോൺ, ഗോവാ) എന്നീ മെത്രാപ്പോലീത്താ മാർ മലങ്കര മെത്രാപ്പോലീത്തായെ പിന്താങ്ങി സംയുക്ത കല്പനയും ഇറക്കിയിരുന്നു. ഈ ചുറ്റുപാടിൽ കോലഞ്ചേരിപ്പള്ളിയിലും അവിടത്തെ ഇടവകക്കാരനും താപസവര്യനുമായ മുറിമറ്റത്തിൽ മാർ ഈവാനിയോസിനും പലപ്പോഴും ചിലർ പള്ളിയിൽ പ്രവേശനം നിഷേധിച്ചിരുന്നു. ഈ ചുറ്റുപാടിൽ ഒരു ചെറിയ അരമന പണിയാൻവേണ്ടി മൂവാറ്റുപുഴ ടൗണിന്റെ ഹൃദയഭാഗത്തു ഇന്നു കാണുന്ന അരമനയിരിക്കുന്ന സ്ഥലം 300 രൂപയുടെ പ്രോമിസറി നോട്ടെഴുതിക്കൊടുത്തു മാർ ഈവാനിയോസ് വാങ്ങി. ഈ സ്ഥലം ഇന്നലെ രൂപം



മലയാള മനോരമ

The Malayala Manorama. Estd. 1888

ലക്ഷം കണ്ണുകൾ ദർശിച്ച ഭക്തിനിർഭരമായ മെത്രാൻസ്ഥാനാഭിഷേകം

കൊണ്ട പുത്തൻ കുരിശിലെ ഒരു കൂട്ടായ്മയുടെ പിതൃസ്വത്താണെന്നുള്ള അവാസ്തവമായ അവകാശ വാദത്തിന്റെ പൊള്ളത്തരം പകൽ പോലെ വ്യക്തമാണല്ലോ. മൂവാറ്റുപുഴ അരമനയും സ്ഥലവും തങ്ങൾ വാങ്ങിയതാണെങ്കിൽ തൽ സംബന്ധമായ തീറാധാരം കോടതിയിൽ സമർപ്പിച്ചാൽ ഈ കൂട്ടായ്മയ്ക്കു വസ്തു കൈവശമാക്കാൻ നിഷ്പ്രയാസം സാധിക്കും. അതിനുപകരം പാതിരാത്രിയിൽ ഏതാനും ആദംഗവാദികൾ കൈയേറ്റ ശ്രമം നടത്തുന്നതിനെ നീതിബോധവും സമചിത്തയുമുള്ള ആരും അംഗീകരിക്കുകയില്ലല്ലോ.

മലങ്കര സഭയുടെ സ്വന്തമായ കോലഞ്ചേരിപ്പള്ളിയിലെ ഭിന്നതയും, 1958 സെപ്റ്റംബർ 12-ലെ സുപ്രീം കോടതി വിധി 1958 ഡിസംബർ 16-ലെ സഭാസമാധാന പരസ്പരസ്വീകരണം എന്നിവയെ തുടർന്ന് അവസാനിച്ചു. ഈ സാഹചര്യത്തിൽ പള്ളി പുതുക്കിപ്പണിയുന്നതിനു ശ്രമം ആരംഭിച്ചു. 1959-ൽ ഞങ്ങളൊക്കെ സംബന്ധിച്ച ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാന സമ്മേളനത്തിൽ പങ്കെടുക്കാൻ പള്ളിയിൽ എത്തിയ പ. ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്കു നൽകിയ അതിഗംഭീര രാജകീയ സ്വീകരണത്തിൽ ബാവാ തന്നെ അത്ഭുതപ്പെട്ടു പോയി. ഈ സ്വീകരണ ക്രമീകരണങ്ങളുടെ പിന്നിൽ പ്രവർത്തിച്ചതാരാണെന്നു പ. ബാവാ ആരാഞ്ഞതിനെ തുടർന്നു എം. ചാക്കോപ്പിള്ള ബാവായുടെ സമീപത്തേക്ക് ആനയിക്കപ്പെട്ടു. ചാക്കോപ്പിള്ളയുടെ പിതാവിനെയും കാണണമെന്നായി ബാവാ. ഇരുവരെയും പ. ബാവാ അനുഗ്രഹിച്ച സംഭവം ഇന്നലെ നടന്നതുപോലെ എന്റെ കൺ മുമ്പിലുണ്ട്. ദേവലോകം അരമനയുടെ ഒന്നാം ഘട്ടം നിർമ്മിച്ച ചാക്കോപ്പിള്ളയെ പിന്നീടും പ. ബാവാ അനുഗ്രഹിച്ചു. (ഇതെല്ലാം "എം. ചാക്കോപ്പിള്ള: മഹാനായ ശില്പി") എന്ന പുസ്തകത്തിൽ ചേർത്തിട്ടുള്ളതിനാൽ ആവർത്തിക്കുന്നില്ല.

കോലഞ്ചേരിപ്പള്ളി ആധുനിക രീതിയിൽ പുതുക്കിപ്പണിയാൻ 1960-ൽ തെരഞ്ഞെടുക്കപ്പെട്ടവരും പ്രമുഖരുമായ മൂന്നംഗ കമ്മിറ്റിയിലെ ഒരംഗമായിരുന്നു എം. ചാക്കോപ്പിള്ള. പള്ളിപണിയുടെ ചുമതല ഭദ്രാസനാധിപനായിരുന്ന ഔഗേൻ മാർ തീമോത്തിയോസിന്റെ (പിന്നീട് പ. ഔഗേൻ ബാവ) നിർദ്ദേശപ്രകാരം ചാക്കോപ്പിള്ള ഏറ്റെടുത്തു ഭംഗിയായി നിർവ്വഹിച്ചു. പഴയപള്ളി പൊളിക്കുന്നതു സംബന്ധിച്ചു വേണ്ട കാര്യങ്ങൾ ചെയ്യാൻ ഔഗേൻ മാർ തീമോത്തിയോസ് എത്തിയപ്പോൾ

## അധികാരങ്ങൾ അപ്രത്യക്ഷമായി

മലങ്കര സഭയിൽ കാതോലിക്കായെ വാഴിച്ച ആ നിമിഷത്തിൽ പാത്രിയർക്കീസിനു മലങ്കരയിലുണ്ടായിരുന്ന അധികാരങ്ങൾ വാനിഷിങ് പോയിന്റിൽ (അപ്രത്യക്ഷമായ ബിന്ദുവിൽ അഥവാ ശൂന്യാവസ്ഥയിൽ) എത്തി എന്നാണു 1958 സെപ്റ്റം. 12 വെള്ളിയാഴ്ച സുപ്രീം കോടതിയുടെ അഞ്ചംഗ ഭരണഘടനാ ബഞ്ച് സമുദായക്കേസിന്റെ അപ്പീൽ വിധിയിൽ അസന്ദിഗ്ധമായി പ്രസ്താവിച്ചത്.

ഈ വിധി പുനഃപരിശോധിക്കണമെന്നു പാത്രിയർക്കീസ് കക്ഷി ആവശ്യപ്പെട്ടപ്പോൾ അവർക്കുവേണ്ടി ഹാജരായ ഇന്ത്യയുടെ സൊളിസിറ്റർ ജനറൽ ഡഫ്ത്താരിയോട് ഭരണഘടനാ ബഞ്ചിന്റെ ഐകകണ്ഠ്യേനയുള്ള തീരുമാനം ചീഫ് ജസ്റ്റീസ് എസ്. ആർ. ദാസ് താഴെപ്പറയും പ്രകാരം അറിയിച്ചു "മിസ്റ്റർ സോളിസിറ്റർ ജനറൽ, ഈ കേസ് റിവ്യൂ ചെയ്യേണ്ട കാര്യങ്ങളൊന്നുമില്ലെന്നു ഖേദപൂർവ്വം പറയേണ്ടിയിരിക്കുന്നു"

ജനങ്ങളോട് ഇങ്ങനെ പറഞ്ഞു. "1500 ഇടവകക്കാരുള്ള പഴക്കം ചെന്ന പള്ളിയാണിത്. അനേകം പിതാക്കന്മാർ ഇവിടെ വി. ബലി അർപ്പിച്ചിട്ടുണ്ട്. നിങ്ങളുടെ താല്പര്യ പ്രകാരം ഞാൻ പള്ളിപൊളിക്കാൻ ആരംഭിക്കുമ്പോൾ ഒരാൾ പള്ളി പുതുക്കിപ്പണിയാനുള്ള ചുമതല ഏറ്റെടുക്കാമെന്ന് എനിക്കു ഉറപ്പുതരണം" കുറച്ചു നേരം ആരും ഒന്നും പറഞ്ഞില്ല. ഉടൻ ചാക്കോപ്പിള്ള ധൈര്യമായി എഴുന്നേറ്റു മുമ്പോട്ടു വന്ന് "അഭിവന്ദ്യ തിരുമേനി, പള്ളി പണി പൂർത്തിയാക്കുന്ന ചുമതല ഞാൻ ഏൽക്കുന്നു" എന്നു പറഞ്ഞു. "മോനെ ദൈവം നിന്നെ അതിന് അനുഗ്രഹിക്കട്ടെ" എന്നു പറഞ്ഞുകൊണ്ടു ത്രോണോസിന്റെ ഒരു കല്ല് തിരുമേനി ഇളക്കി. വൈകാതെ അതിവേഗം പള്ളി പൊളിച്ചു മാറ്റി. 1961 ജനുവരി 28- നു പുതിയ പള്ളിക്കു കല്ലിട്ടു പണി തുടങ്ങി. ചാക്കോപ്പിള്ളയുടെ ജാമാതാവായ കെ. സി. ചാക്കോ ആയിരുന്നു പള്ളിയുടെ മനോഹരമായ പ്ലാൻ തയ്യാറാക്കിയത്. ചാക്കോപ്പിള്ളയുടെ സഹോദരനായ പി.എം. പൈലിപ്പിള്ളിയും ഇടവക ജനങ്ങൾ മുഴുവനും അത്യുത്സാഹത്തോടെയാണു പണി പൂർത്തിയാക്കുന്നതിൽ സഹകരിച്ചത്.

പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവ 1963 ജനുവരി 28നു

**സമുദായക്കേസ് 1958-ൽ തീരുകയും സമാധാനം പുനഃസ്ഥാപിക്കുകയും ചെയ്തശേഷം മലങ്കരയിൽ ആദ്യം നടന്ന കോലഞ്ചേരിയിലെ മേല്പട്ട സ്ഥാനാഭിഷേകത്തിലും സ്വീകരണത്തിലും ബഹു സഹസ്രം ആളുകൾ പങ്കെടുത്തു.**

പള്ളി കൂദാശ ചെയ്തു ദിവ്യബലി അർപ്പിച്ചു. പിന്നീട് കോലഞ്ചേരി പള്ളി സാക്ഷ്യം വഹിച്ച അതിമഹത്തായ സംഭവം 1966 ഓഗസ്റ്റ് 24 നു ഇന്നത്തെ വലിയ ബാവാ ദിദിമോസ് തിരുമേനിയേയും കാലം ചെയ്ത ഫിലിപ്പോസ് മാർ തെയോഫിലോസ് (അങ്കമാലി) യൂഹാനോൻ മാർ സേവേറിയോസ് എന്നിവരേയും പ. ഔഗാൻ ബാവാ വാഴിച്ചതാണ്. സമുദായക്കേസ് 1958-ൽ തീരുകയും സമാധാനം പുനഃസ്ഥാപിക്കുകയും ചെയ്തശേഷം മലങ്കരയിൽ ആദ്യം നടന്ന കോലഞ്ചേരിയിലെ മേല്പട്ട സ്ഥാനാഭിഷേകത്തിലും സ്വീകരണത്തിലും ബഹു സഹസ്രം ആളുകൾ പങ്കെടുത്തു. (മേല്പട്ട സ്ഥാനാഭിഷേകത്തെപ്പറ്റി 1966 ഓഗ. 25 -ലെ മലയാള മനോരമയിൽ സ്റ്റാഫ് പ്രതിനിധി എന്ന നിലയിൽ" ലക്ഷം കണ്ണുകൾ ദർശിച്ച ഭക്തിനിർഭരമായ മെത്രാൻ സ്ഥാനാഭിഷേകം" എന്ന ശീർഷകത്തിൽ ഞാൻ ഇങ്ങനെ എഴുതി." വളർന്നുകൊണ്ടിരിക്കുന്ന കോലഞ്ചേരി ആധ്യാത്മിക ചൈതന്യം ഓളം വെട്ടുന്ന ഒരുത്സവത്തിന്റെ പരിവേഷമണിഞ്ഞ് ചടങ്ങുകൾക്കു എല്ലാവിധത്തിലും യോജിച്ച അന്തരീക്ഷം സൃഷ്ടിച്ചു. ഇതു സൃഷ്ടിച്ചത് ചാക്കോപ്പിള്ളയുടെയും പൈലിപ്പിള്ളയുടെയും

ശേഷം 27-ാം പേജിൽ

കോലഞ്ചേരി പള്ളി കൂദാശയും പൊതുയോഗവും

ജി. ബാലകൃഷ്ണൻ നായർ
സൈക്കോളജിസ്റ്റ്, കൊട്ടാരക്കര, 9447053462



**മാതാപിതാക്കളിലൊരാൾ അന്യനാട്ടിൽ പോയി ജോലി ചെയ്ത് ധനസമാഹരണം നടത്തുന്നത് സ്വന്തം സുഖ സൗകര്യങ്ങൾ വെടിഞ്ഞാണ്; സ്വന്തം ദാമ്പത്യം പൂർണ്ണ മായും ആസ്വദിക്കാതെയാണ്. ഈ ത്യാഗം തീർച്ചയായും കുഞ്ഞുങ്ങൾക്കു ശോഭനമായ ഒരു ഭാവി കരുപ്പിടിപ്പിക്കാ വാനാണ്.**

# അച്ഛൻ ദൂരത്ത്.... അമ്മ സംഘർഷതീരത്ത്...

ജീവിതം ജീവിച്ചു തീർക്കുന്നതിൽ നാം തീരുമാനിക്കുന്ന പ്രവർത്തികളുടെ മുൻഗണനാ ക്രമമനുസരിച്ചാണ് ജീവിതാന്ത്യത്തിൽ നമുക്കു കിട്ടുന്ന ഫലങ്ങൾ. പരസ്പരസ്നേഹം, കറകളഞ്ഞ ദൈവവിശ്വാസം, വ്യക്തിബന്ധങ്ങളുടെ ദൃഢത ഇവയ്ക്കു മുകളിൽ ആയി സാമ്പത്തികത്തെ പ്രതിഷ്ഠിച്ചാൽ നാം കയ്യൊഴിയേണ്ടിവരുന്നത് ഊഷ്മളമായ കുടുംബജീവിതവും തദ്വാരാ ലഭിക്കേണ്ട വാർദ്ധക്യകാല നിർവൃതികളുമാണ്.

അച്ഛന്റെ തണലിൽ അമ്മയുടെ മടിയിൽ കുഞ്ഞ് വളരണം. തലച്ചോറിന്റെ വലതുഭാഗം അമ്മയെ സംബന്ധിച്ചതും സ്ഥലത്തെ സംബന്ധിച്ചതും, ഇടതു ഭാഗം അച്ഛനെ സംബന്ധിച്ചതും സമയത്തെ സംബന്ധിച്ചതുമാണ്. അതിനാൽ മാതാപിതാക്കളോട് ചേർന്നു വളരുന്ന കുട്ടികൾക്ക് സാമൂഹ്യബോധവും സ്ഥലകാല ബോധവുമുണ്ടാവും. കുഞ്ഞുങ്ങളെ 12 വയസുവരെ മാതാപിതാക്കൾ എങ്ങിനെ വളർത്തുന്നു എന്നതിന്റെ അടിസ്ഥാനത്തിലാണ് അവരുടെ ഭാവി നിർണ്ണയിക്കപ്പെടുന്നത്. വ്യക്തിത്വവികസനവും സംസ്ക്കാരചൂഷണവും ഈകാലയളവിലാണ്. അവരവരുടെ മതഗ്രന്ഥങ്ങളെപ്പറ്റി പഠിപ്പിക്കുകയും അതിൽ നിന്ന് വേണ്ട സംസ്ക്കാരവും ഗുണപാഠവും ബോധ്യപ്പെടുത്തുകയും ചെയ്ത് ഒരു സംസ്ക്കാര സമ്പന്നമായ ശീലത്തിനവരെ പ്രാപ്തരാകേണ്ടത് കൗമാരത്തിനു മുൻപുള്ള ഈ ഘട്ടത്തിലാണ്. കൗമാരമായാൽ കുട്ടികൾ അവരുടെ ലോകത്തായിരിക്കും. ജീവിതത്തിൽ നിർണ്ണായകമായ അടുക്കും, ചിട്ടയും, അച്ചടക്കവും, ദൈവവിശ്വാസവും, നല്ല ശീലങ്ങളും, സ്നേഹം സമഭാവന തുടങ്ങിയ സാത്വിക ഗുണങ്ങളും അടുക്കായി ഉറപ്പിച്ചെടുക്കേണ്ടത് ശിഷ്ട ജീവിതത്തിന്റെ ഗുണനിലവാരത്തിന് അനിവാര്യമാണ്. മാതാപിതാക്കൾക്ക് ഈ കാര്യം അറിഞ്ഞിരിക്കണമെന്നു മാത്രമല്ല, അതിനായി മുൻഗണന കൊടുക്കുകയും ചില്ലറ ത്യാഗങ്ങൾ സഹിക്കുകയും വേണം. എന്നാൽ ജീവിതസന്ധാരണത്തിനാവശ്യമായ ധനസമാഹരണത്തിനായി മാതാപിതാക്കളിലൊരാൾ ദൂരെതാമസിക്കേണ്ടിവരുമ്പോൾ ഒരു കുടുംബത്തിൽ മൊത്തമായും കുട്ടികളിൽ പ്രത്യേകിച്ചും ഉണ്ടാവാനിടയുള്ള ചില കാര്യങ്ങളെന്തൊന്ന് നോക്കാം...

## ഭാര്യയുടെ പ്രശ്നങ്ങൾ

ഭർത്താവ് വിദേശത്താകയാൽ കുടുംബനാഥന്റെ ചുമതലകൂടി ഭാര്യക്കു നിർവ്വഹിക്കേണ്ടിവരുന്നു, രണ്ടാളിന്റെ പ്രവൃത്തി ഒറ്റയ്ക്കു ചെയ്യേണ്ട അവസ്ഥ. ഇന്നത്തെ വ്യവസ്ഥിതിയിൽ ഒരു സ്ത്രീ ആയതിനാലുള്ള പരിമിതികളാണ് ഏറ്റവും ദുർഘടമായ പ്രശ്നം. പൊതുവെയുള്ള തന്റേടക്കുറവ്, അസമയങ്ങളിൽ അത്യാവശ്യമുണ്ടായാൽകൂടി പുറത്തിറങ്ങി നടക്കാനാവാത്ത സാമൂഹിക സ്ഥിതി, സമൂഹത്തിന്റേതായ ചില നിയന്ത്രണങ്ങൾ തുടങ്ങി ഒട്ടേറെ വേവലാതികൾ ഭാര്യയുടെ മനസിനെ മഥിക്കുന്നുണ്ട്. മക്കളെ വളർത്തുന്നതിൽ തെറ്റുപറ്റുമോ

എന്നഭയം, ഭർത്താവും കുറ്റപ്പെടുത്തുമോ എന്ന ചിന്ത, പലപ്പോഴും അനുഭവപ്പെടാറുള്ള നിസ്സഹായാവസ്ഥ, എല്ലാത്തിനും താനൊറ്റയ്ക്കായി പോയല്ലോ എന്ന നിരാശാബോധം, പല കാര്യങ്ങളിലുമുള്ള പരിചയക്കുറവും പ്രാപ്തിക്കുറവും, കുട്ടികളെപ്പറ്റിയുള്ള അമിത ആകാംക്ഷയും അതുമൂലം അവരോടുണ്ടാവാറുള്ള ആശ്രയത്വവും, ഈ ആശ്രയത്വത്തെ കൗമാരത്തിൽ കുട്ടികൾ മുതലെടുക്കുവാനുള്ള നിസ്സാഹായാവസ്ഥ, ലൈംഗിക അസംതൃപ്തി (sexual insfaiciancy) യും അതിൽ നിന്നുണ്ടാവുന്ന നിരാശയും ദേഷ്യവും, ഇത്തരം സ്വഭാവങ്ങൾ (Mood changes) തിരിച്ചറിയാനുള്ള കുട്ടികളുടെ അറിവില്ലായ്മ, അടിയന്തിര ഘട്ടങ്ങളിൽ അവസരോചിതമായി പെരുമാറാനുള്ള (crisis management) പ്രാപ്തിക്കുറവ് തുടങ്ങി ഒട്ടനവധി നിർബന്ധിതമായ കാരണങ്ങളാൽ ഞെരിഞ്ഞമരുകയാണ് ഏകയായി കുടുംബ ഭരണം നടത്താൻ വിധിക്കപ്പെട്ട കുടുംബിനി.

## ഭർത്താവിന്റെ പ്രശ്നങ്ങൾ

വിവാഹശേഷം ഒറ്റയ്ക്കു ജീവിക്കേണ്ടിവരുന്ന ഭർത്താക്കന്മാർ അഭിമുഖീകരിക്കുന്ന ഒട്ടേറെ വൈകാരിക പ്രശ്നങ്ങളും അവയുടെ പരിണിത ഫലങ്ങളും മൂലം പലപരുഷന്മാരും വാർദ്ധക്യമടുക്കുമ്പോൾ വിഷാദത്തിന് (Depressian) അടിമപ്പെടാറുണ്ട്. ലൈംഗീക തൃഷ്ണയാൽ വഴിവിട്ട ബന്ധങ്ങളിൽപെടുകയും പിന്നീടതിന്റെ കയ്പുനീരു കുടിക്കേണ്ടതായും വരാറുണ്ട്. അവരുടെ ലൈംഗികാഭിവാഞ്ഛ ഭാര്യയുടേതുമായി താരതമ്യപ്പെടുത്തുകയും, അവർക്ക് നാട്ടിൽ അന്യബന്ധങ്ങളുണ്ടാകാമെന്ന് വ്യഥാ ചിന്തിച്ച് സംശയരോഗികളാവുന്നു. താൻ കഷ്ടപ്പെട്ടുണ്ടാക്കുന്ന പണം നാട്ടിൽ വേണ്ടതുപോലെ ഉപയോഗപ്പെടുത്തുമോ എന്ന വേവലാതിയാൽ ഭാര്യക്കു മേൽ അമിത നിയന്ത്രണങ്ങളേർപ്പെടുത്തുന്നു, കുട്ടികളെപ്പറ്റി അമിതമായ ഉൽക്കണ്ഠയുണ്ടാവുന്നു, ഏകാന്തതുയം സംശയരോഗവും മൂർച്ഛിച്ച് മദ്യപാനിയാവുകയും മദ്യത്തിന്റെ പ്രേരണയാൽ മനസിൽ കെട്ടുകഥകൾ മെനഞ്ഞെടുക്കുവാനുള്ള ആവേശമുണ്ടാവുന്നു, സുഹൃത്തുക്കളെ അമിതമായി ആശ്രയിക്കേണ്ടിവരുന്നു. ഈവിധം മനോനിലയിലെത്തിയ നിരാശാഭർത്താക്കന്മാർ കൂട്ടായ്മ ഉണ്ടാക്കുകയും അവരുടെ ഭാവനയിൽ മെനഞ്ഞെടുത്ത വികലചിന്തകളാൽ വീട്ടുകാരെ തെറ്റിദ്ധരിച്ച് കുടുംബാന്തരീക്ഷം കലുഷിതമാക്കുകയും ചെയ്യാറുണ്ട്. മനസിന് ദൃഢതയും ഉയർന്ന വിവേകവുമുള്ളവരായാൽപ്പോലും ദൂരത്തിരിക്കുന്ന കുടുംബത്തെപ്പറ്റി ചിന്തിച്ച് മാനസിക സംഘഷർഷത്തിലാകാറുണ്ട്.

## കുട്ടികളുടെ അവസ്ഥ

പൊതുവെ നാഥനില്ലാത്ത സ്ഥിതിവിശേഷമാകയാൽ കുട്ടികളിൽ ഒരുതരം അരക്ഷിതാവസ്ഥ രൂപപ്പെടാനിടയുണ്ട്. അച്ഛനെ അടുത്തറിയുവാനും കണ്ടുവളരുവാനുമുള്ള അവസരം നഷ്ടമാവുന്നതിനാൽ, വല്ലപ്പോഴുമെത്തുന്ന ഒരതിഥിയുടെ സ്ഥാനത്തേക്കവരെ നിർത്തപ്പെടുന്നത് കുട്ടികളുടെ വ്യക്തിത്വത്തെ സാരമായി ബാധിക്കുന്നു. ഏറ്റവും ദുഃസ്സഹമായത് കൗമാരപ്രായമാണ്. അമ്മയുടെ നിവൃത്തികേടിനാൽ പെൺകുട്ടികൾക്കു കൂടുതൽ നിയന്ത്രണവും ആൺകുട്ടികൾക്കു അമിത സ്വാതന്ത്ര്യവും നൽകികാണാറുണ്ട്. ഒരുവീട്ടിൽ തന്നെയുള്ള ഈ വേർതിരിവ് സഹോദരങ്ങൾ തമ്മിൽ വിദ്വേഷം (sibling Rivelry) ഉണ്ടാക്കാനെ സഹായിക്കൂ. ഇതിനെമറികടക്കാനവർ അമിതമായി നിർബന്ധബുദ്ധിയും ദുർവ്വാശിയും കാണിക്കും. അമ്മയുടെ നിസ്സഹായവസ്ഥ മൂലം കുട്ടികൾക്കാവശ്യമായ പാഠ്യേതര പ്രവർത്തികൾ നിയന്ത്രിക്കപ്പെടുകയും പഠനയാത്രകൾ ഉല്ലാസയാത്രകൾ ഇവകൾക്കുള്ള അവസരങ്ങൾ, നിഷേധിക്കപ്പെടുന്നത് കുട്ടികളിൽ കഠിനമായ മനോവിഷമവും സഹപാഠികൾക്കു മുമ്പിൽ ഒറ്റപ്പെടുന്നതുമൂലം വിഷാദവും ഉണ്ടായേക്കാം. അമ്മയ്ക്ക് കുട്ടികളെ നിയന്ത്രിക്കാനുള്ള ചാതുര്യം കുറഞ്ഞാൽ കുട്ടികൾ പലതും അമ്മയിൽ നിന്നൊളിക്കു കയും അമ്മയുടെ ആശ്രയത്വത്തെ മുതലെടുത്ത് Black mail ചെയ്യുകയും പതിവാണ്. പഠനകാര്യങ്ങളും വിദ്യാലയത്തിലെ രീതികളും, വീടിനു പുറത്ത് കുട്ടികൾക്കുള്ള പ്രവർത്തികളും വേണ്ടതുപോലെ ശ്രദ്ധിക്കാൻ സമയകുറവു മൂലമോ അറിവില്ലായ്മ മൂലമോ അമ്മയ്ക്കു കഴിയാതെ വന്നാൽ കുട്ടികൾ പകൽ സമയം എന്തു ചെയ്യുന്നു എന്നവർ അറിയാതെ പോകുന്നു. നിയന്ത്രിക്കാവുന്ന അവസ്ഥയ്ക്കപ്പുറം കുട്ടികളെത്തിച്ചേർന്ന ശേഷമാണ് മറ്റുള്ളവർ മൂലം അവയെല്ലാം തിരിച്ചറിയുന്നതും സാധാരണനിലയിലേക്കു വരെ മടക്കിക്കൊണ്ടുവരേണ്ട ഘട്ടം കഴിഞ്ഞു എന്ന് തിരിച്ചറിയുന്നതും.

മാതാപിതാക്കളിലൊരാൾ അന്യനാട്ടിൽ പോയി ജോലി ചെയ്ത് ധനസമാഹരണം നടത്തുന്നത് സ്വന്തം സുഖസൗകര്യങ്ങൾ വെടിഞ്ഞാണ്; സ്വന്തം ദാമ്പത്യം പൂർണ്ണമായും ആസ്വദിക്കാതെയാണ്. ഈ ത്യാഗം തീർച്ചയായും കുഞ്ഞുങ്ങൾക്കു ശോഭനമായ ഒരു ഭാവി കരുപ്പിടിപ്പിക്കാവാനാണ്. എന്നാൽ വിധിവൈപരീത്യത്താൽ കുഞ്ഞുങ്ങളുടെ വിളർച്ചാഘട്ടത്തിൽ അടുത്തില്ലാത്ത അച്ഛനെ/ അമ്മയെ അവർക്ക് ആ നിലയ്ക്കു കാണാൻ കഴിയാത്തതിൽ കുറ്റപ്പെടുത്താനാവില്ല. ഇതിന്റെ പരിണിതഫലം വാർദ്ധക്യത്തിൽ മാതാപിതാക്കളോട് കുട്ടികൾക്കുണ്ടാവേണ്ട കടപ്പാടും, നന്ദിപൂർവ്വമായ സ്മരണകളും ഇല്ലാത്തതിനാലുള്ള അന്യഥാബോധമാണ്. ഒരുവിധ മാനസിക അടുപ്പവുമില്ലാത്ത വെറുമൊരു സാമ്പത്തിക സ്രോതസ്സായി (financial provider) മാത്രം അച്ഛൻ അവരുടെ മനസിൽ നിലകൊള്ളുന്നു.

## ശ്രദ്ധിക്കേണ്ട മുൻകരുതലുകൾ

ധാരാളം സാങ്കേതിക മുന്നേറ്റങ്ങളുള്ള ഈ കാലഘട്ടത്തിൽ കുറഞ്ഞപക്ഷം ആഴ്ചയിൽ ഒരു പ്രാവശ്യമെങ്കിലും Web Cam-ലൂടെ പരസ്പരം കണ്ടു സംസാരിക്കണം. സംസാരം ഊഷ്മളവും വാത്സല്യം ചൊരിയുന്നതുമായിരിക്കണം. അതേസമയം ഉത്തരവാദിത്വം സ്ഫുരിക്കുന്നതുമാവണം-അതായത് വെറും കാലാവസ്ഥാ അന്വേഷണമാവരുതെന്നർത്ഥം. കഴിവതും 10 മാസം മുതൽ 12 മാസത്തിനുള്ളിൽ ഒരു പ്രാവശ്യം നേരിട്ടു വരികയും ഭാര്യയും കുട്ടികളുമായി അകമഴിഞ്ഞ് ആനന്ദിക്കുകയും വേണം. അതിൽ കുറവു സമ്പാദ്യം മതി എന്ന തീരുമാനമെടുക്കണം. ജീവിത ത്തിന്റെ നല്ല നാളുകൾ ഹോമിച്ച് ചണ്ടിയായി മടങ്ങിയെത്തുമ്പോൾ വീട്ടിലൊരു അധികപ്പറ്റായ അതിഥി (Non-paying guest) ആയി കഴിയേണ്ടി വന്നാലുണ്ടാവുന്ന മാനസികാ ഘാതം പ്രവചനാതീതമായിരിക്കും. ■



കുടുംബ കോടതി
തിരുവല്ല.

# കുടുംബ കോടതി ഒരു ഭീഷണിയോ?

"കുടുംബകോടതികൾ ഉണ്ടെന്നു കരുതി ആരും വിവാഹം വേർപിരിക്കരുത്. കുടുംബകോടതികൾ പെരുകുന്നത് സമൂഹത്തിന്റെ പിന്നോട്ട് പോക്കിനെയാണ് കാണിക്കുന്നത്. ഇക്കാലത്ത് കുടുംബകോടതികൾ വേണ്ടെന്നു വയ്ക്കാനാവില്ല എന്നാൽ ഈ നിയമസംവിധാനങ്ങൾ ആരെയും ഭീക്ഷണിപ്പെടുത്താൻ ഉപയോഗിക്കുവാൻ പാടില്ല".

(കേരള ഹൈക്കോടതി ചീഫ് ജസ്റ്റിസ് ഡോ. മഞ്ജുള ചെല്ലൂർ)

**വിവേക് വർഗീസ്, കുടശ്ശനാട്**

വിവാഹമോചനം കുടുംബബന്ധങ്ങൾക്ക് ഭീഷണിയായി മാറുന്ന ഒരു ലോകത്തിലാണ് നമ്മുടെ ജീവിതം. പാശ്ചാത്യ സംസ്ക്കാരത്തിന്റെ ചുവടു പിടിച്ച് കുടുംബ-ദാമ്പത്യ പ്രശ്നങ്ങളുടെ പരിഹാരം വിവാഹമോചനമാണെന്ന് ചിന്തിക്കുന്ന ഒരു തലമുറ വളർന്നു വരുന്നുവെന്ന് അഭിപ്രായപ്പെടുന്നവർ ഏറെയാണ്. സാമൂഹ്യ സാമ്പത്തിക ചുറ്റുപാടുകളിൽ കൈവന്ന പുരോഗതികൾ (?) നമ്മുടെ ജീവിതങ്ങളെ ഗുണകരമായി സ്വാധീനിക്കുന്നില്ല എന്നതാണ് യാഥാർത്ഥ്യം. സമൂഹത്തിന്റെയും സഭയുടെയും അടിസ്ഥാന ശിലയായ കുടുംബബന്ധങ്ങളിൽ വിള്ളലുകൾ സംഭവിക്കുമ്പോൾ അവ സൃഷ്ടിക്കുന്ന പ്രത്യാഘാതങ്ങൾ ഭയാനകമായിരിക്കും. ജീവിതാവസാനം വരെ സഹനത്തിന്റെയും ക്ഷമയുടെയും ആത്മാവിൽ ജീവിക്കുക എന്നതൊക്കെ ഇക്കാലത്ത് പഴമ്പുരാണമായിരിക്കുന്നു. കൂട്ടുകുടുംബങ്ങളുടെ തിരോധാനം, ഒരു പരിധിവരെ ഈ ദുഃസ്ഥിതിക്ക് കാരണമായിരിക്കുന്നു. വലിയ കുടുംബങ്ങളുടെ സന്തോഷങ്ങൾക്കൊപ്പം നമ്മുടെ മനസിന്റെ വിശാലതയും നഷ്ടപ്പെട്ടു കഴിഞ്ഞു.

1960 കളുടെ ആരംഭം വരെ തീർത്തും പരിചിതമല്ലാതിരുന്ന വിവാഹമോചനങ്ങൾ ഇന്ന് അത്ര ഗൗരവമുള്ള വിഷയമല്ലാതായിരിക്കുന്നു. കഴിഞ്ഞ 10 വർഷം കൊണ്ട് കേരളത്തിലെ വിവാഹമോചനകേസുകളിൽ 350 ശതമാനം വർദ്ധനവാണുണ്ടായിട്ടുള്ളതെന്ന് കണക്കുകൾ സൂചിപ്പിക്കുന്നു. 2011 ൽ കേരളത്തിലെ കുടുംബകോടതികളിലൂടെ വിവാഹമോചനം നേടിയവരുടെ എണ്ണം 38,231 ആണ്. മുൻപ് പുരുഷന്മാരായിരുന്നു വിവാഹമോചനത്തിനു മുൻകൈ എടുത്തിരുന്നതെങ്കിൽ ഇന്ന് വിവാഹമോചനത്തിനായി മുൻകൈ എടുക്കുന്നവരിൽ 60% സ്ത്രീകളാണ്. വിവാഹമോചന കേസുകൾ ഫയൽ ചെയ്താൽ തീർപ്പാക്കാൻ എടുക്കുന്ന കാലതാമസം ഒഴിവാക്കാനായി കണ്ടെത്തിയിരിക്കുന്ന എളുപ്പമാർഗമാണ് രണ്ടുപേരും ഒരുമിച്ച് സമർപ്പിക്കുന്ന ജോയിന്റ് പെറ്റീഷനുകൾ. എണ്ണത്തിൽ പെരുകുന്ന 'ജോയിന്റ് പെറ്റീഷനുകൾ' സൂചിപ്പിക്കുന്നത് വിവാഹമോചനത്തിനായി ഇവർ എത്രമാത്രം താല്പര്യത്തോടെ കാത്തിരിക്കുന്നുവെന്നതാണ്.

മലങ്കര ഓർത്തഡോക്സ് സഭാ വിശ്വാസികൾക്കിടയിലും വിവാഹമോചനങ്ങൾ വർദ്ധിക്കുന്നുവെന്നത് പുനർ വിവാഹ സാദ്ധ്യത ആരാഞ്ഞു ദേവലോകത്ത് എത്തുന്ന അപേക്ഷകളിൽ നിന്നു വ്യക്തമാകുന്നു. 2002-ൽ 103 അപേക്ഷകളാണ് എത്തിയതെങ്കിൽ 2012 ആയപ്പോൾ 240 അപേക്ഷകളാണ് സമർപ്പിക്കപ്പെട്ടത്. ഇവയിലധികവും 25-40 വയസുവരെ പ്രായമുള്ളവരുടെ കൂട്ടത്തിൽ നിന്നാണ് ഇവയിൽ ഏറിയ പങ്കും മദ്ധ്യ തിരുവതാംകൂറിലെ ഭദ്രാസനങ്ങളിൽ നിന്നാണ്. വിവാഹത്തിനു ശേഷം 5-7 വർഷങ്ങൾ വരെ ഒരുമിച്ചു താമസിച്ച ശേഷം വിവാഹ മോചനം നേടിയവരാണ് അധികവും.

വിവാഹത്തിനു മുമ്പ് കുടുംബജീവിതത്തെപ്പറ്റി ലഭിച്ചിട്ടുള്ള പ്രബോധനങ്ങളൊന്നും പ്രായോഗിക ജീവിതത്തിൽ എത്തിക്കുവാൻ കഴിഞ്ഞിട്ടില്ലെന്ന സൂചനയാണ് ലഭ്യമാകുന്നു. അതോടൊപ്പം, കുടുംബജീവിതത്തിലെ പ്രശ്നങ്ങളുടെ പ്രാരംഭ ഘട്ടത്തിൽ തന്നെ ചില ഇടപെടലുകൾ അനിവാര്യമാണെന്ന ശക്തമായ ഓർമ്മപ്പെടുത്തലും ഇവിടെയുണ്ട്.

നിയമപ്രകാരം വിവാഹമോചനം നേടിയവർക്കിടയിൽ ഇടപെടലുകൾക്കുള്ള സാദ്ധ്യത വിരളമാണ്, ഇവർ സിവിൽ കോടതികളെ സമീപിക്കുന്നതിനു മുമ്പ് സഭാ സംവിധാനങ്ങളുടെ ഇടപെടലുകൾക്ക് സാദ്ധ്യത ആരായുന്നത് ഉത്തമമായിരിക്കും. ഇപ്പോഴത്തെ സാഹചര്യത്തിൽ വിവാഹമോചനവും നേടി പുനർ വിവാഹത്തിനുള്ള അപേക്ഷകൾ സമർപ്പിക്കപ്പെടുമ്പോൾ മാത്രമേ സഭാ തലത്തിൽ വിവാഹ മോചനങ്ങളെപ്പറ്റി ഒരു ധാരണ ഉണ്ടാകുന്നുള്ളൂ. വേർപിരിയുവാൻ തീരുമാനിക്കുന്നവരിൽ ഒരു ആത്മീയ നേതൃത്വത്തിന്റെ സമയോചിതമായ ഇടപെടൽ ഉണ്ടായാൽ ഒരു വലിയ തകർച്ചയിൽ നിന്നു കുടുംബത്തെയും അതുമായി ബന്ധപ്പെട്ടു നിൽക്കുന്നവരെയും കരകയറ്റിയേക്കാം.

## പെണ്മ

### ലൈസമ്മ അലക്സ്, കുമളി

"കേൾക്കുന്നവർക്ക് കൃപ ലഭിക്കേണ്ടതിന് ആവശ്യം പോലെ ആത്മീക വർദ്ധനയ്ക്കായി നല്ല വാക്കല്ലാതെ ആകാത്തത് ഒന്നും നിങ്ങളുടെ വായിൽ നിന്ന് പുറപ്പെടരുത്" (എഫേസ്യർ 4:29)



# കൃപയുടെ നിറവിൽ

രാമാഥയിം എന്ന പട്ടണത്തിൽ എൽക്കാന എന്ന ഒരു പുരുഷൻ ഉണ്ടായിരുന്നു. (1 ശമു. 1-ാം അദ്ധ്യായം) ഹന്നാ, പെനിന്നാ എന്നീ രണ്ട് ഭാര്യമാർ എൽക്കാനക്ക് ഉണ്ടായിരുന്നു. പെനിന്നായ്ക്ക് മക്കൾ ഉണ്ടായിരുന്നു. എന്നാൽ ഹന്നായ്ക്ക് മക്കൾ ഇല്ലായിരുന്നു.

എൽക്കാനയും കുടുംബാംഗങ്ങളും സൈന്യങ്ങളുടെ യഹോവയെ നമസ്ക്കരിക്കുന്നതിനും യാഗം കഴിക്കുന്നതിനുംവേണ്ടി സ്വന്ത പട്ടണമായ രാമാഥയിൽ നിന്നും ശീലോവിലേക്ക് ആണ്ട് തോറും മുടങ്ങാതെ പോകുമായിരുന്നു.

ശീലോവിലേക്ക് പോകുന്ന വഴിയാത്രയിൽ മക്കൾ ഇല്ലാത്ത കാരണംപറഞ്ഞ് പെനിന്നാ ഹന്നായെ മുഷിപ്പിക്കുമായിരുന്നു. ശീലോവിലേക്ക് പോകുന്ന എല്ലാ വർഷവും പെനിന്നാ അവളുടെ സ്വഭാവം പ്രകടമാക്കിക്കൊണ്ടിരുന്നു. പെനിന്നയുടെ പരിഹാസം കാരണം ഹന്നായ്ക്ക് മനോവിഷമം ഉണ്ടായി. അവൾ കരയുകയും പട്ടിണി കിടക്കുകയും ചെയ്തു.

വിവരം അറിഞ്ഞ എൽക്കാന ഹന്നായോട് പറഞ്ഞത് ഇപ്രകാരം ആയിരുന്നു. "ഹന്നേ നീ എന്തിന് കരയുന്നു? എന്തിന് പട്ടിണി കിടക്കുന്നു? നീ വ്യസനിക്കുന്നത് എന്ത്? ഞാൻ നിനക്ക് പത്ത് പുത്രന്മാരെക്കാൾ നന്നല്ലയോ"

എത്രമാത്രം ഹൃദയസ്പർശിയായ വാക്കുകൾ ആണ് എൽക്കാനയിൽ നിന്നും ഹന്നായ്ക്ക് കേൾക്കുവാൻ ഇടവന്നത്. പെനിന്നയ്ക്ക് മുമ്പിൽ അപഹാസ്യയായ ഹന്നാ എൽക്കാനയിൽ നിന്നും കേൾക്കുവാൻ ആഗ്രഹിച്ചതും ഇതേ വാക്കുകൾ ആയിരുന്നു. പെനിന്നാ നിന്നെ കളിയാക്കുന്നിൽ തെറ്റൊന്നുമില്ല, കാരണം നീ മച്ചിയാണല്ലോ എന്ന് എൽക്കാനയ്ക്ക് ഹന്നായോട് പറയാമായിരുന്നു.

പലപ്പോഴും നമ്മുടെ ഭവനങ്ങളിൽ ഇപ്രകാരമുള്ള സംസാരം അറിഞ്ഞും അറിയാതെയും ഉണ്ടാകാറുണ്ട്. അനന്തരഫലം ചെറിയ വഴക്കുകൾ വലിയ കലഹങ്ങൾ ആയി മാറുന്നു.

എൽക്കാന ഒരു തികഞ്ഞ ദൈവവിശ്വാസി ആയിരുന്നു. ദൈവവിശ്വാസമുള്ള ഒരു വ്യക്തിയിൽ നിന്ന് ഒരിക്കലും ആരെയും മുറിവേല്പിക്കുന്ന സംസാരം ഉണ്ടാവാറില്ല എന്നതാണ് എൽക്കാനയുടെ വാക്കുകളിൽ നിന്നും നാം പഠിക്കേണ്ടത്. അതായത് ഹൃദയം നിറഞ്ഞ് (മത്താ. 34-37) കവിയുന്നതിൽ നിന്നാണ് വായ് സംസാരിക്കുന്നത്.

സംസാരിക്കുമ്പോൾ നാം നില്ക്കുന്ന സ്ഥലം, ആരോടാണ്, എന്തിനെക്കുറിച്ചാണ് സംസാരിക്കുന്നത് എന്ന വ്യക്തമായ ബോധം ഉണ്ടായിരിക്കേണം. മറ്റുള്ളവരെ കളിയാക്കി സംസാരിക്കുമ്പോൾ ചിലർക്കെങ്കിലും ആനന്ദവുമുണ്ടാകാറുണ്ട്. എന്നാൽ അവർക്ക് മനോവിഷമത്തിന് കാരണമാവുകയും സംസാരിച്ച വ്യക്തിയോട് വെറുപ്പും വൈരാഗ്യവും ഉണ്ടാകുവാനും ഇടവരുന്നു. അതുതന്നെയല്ല ശത്രുക്കൾ ഉണ്ടാകുവാൻ സ്വയം വഴിയൊരുക്കുകയും ചെയ്യുന്നു.

മറ്റുള്ളവരെ തളർത്തുന്ന രീതിയിൽ നമ്മുടെ സംസാരം അധഃപതിക്കരുത്. ആശ്വാസപ്രദമായ വാക്കുകൾ കേൾക്കുവാൻ ആഗ്രഹിക്കുന്ന അനേകർക്കും കിട്ടുന്നത് ഇന്ന് കുറ്റപ്പെടുത്തലുകൾ മാത്രമാണ്.

നല്ല വാക്കുകളിലൂടെയും പെരുമാറ്റത്തിലൂടെയും അവരെയൊക്കെയും ജീവിതത്തിലേക്ക് കൊണ്ടുവരേണ്ടത് ഓരോ വിശ്വാസിയുടെയും ഉത്തരവാദിത്വമാണ്. സംസാരത്തിലൂടെ അപരനെ ദുഃഖിപ്പിക്കുവാനും സന്തോഷിപ്പിക്കുവാനും നമുക്ക് സാധിക്കും.

എൽക്കാന ഹന്നായോട് പറഞ്ഞതു പോലെ നമ്മുടെ സംസാരം ആര് കേട്ടാലും ശാന്തിയും സമാധാനവും ഉണ്ടാകുവാൻ ഉതകുന്നതായിരിക്കേണം. തന്നെയുമല്ല സംസാരം ഒരുവന്റെ വ്യക്തിത്വത്തെ എടുത്തു കാട്ടുന്നു. പെനിന്നയെക്കുറിച്ച് കൂടുതൽ വിവരങ്ങൾ വിശുദ്ധ വേദപുസ്തകത്തിൽ പറയുന്നില്ല എന്നാൽ 1 ശമുവേൽ 1: 6,7 വാക്യങ്ങൾ വായിച്ചാൽ പെനിന്ന അഹങ്കാരങ്ങളിൽ മറ്റൊരു കാര്യം വ്യക്തമാകുന്നുണ്ട് ഹന്നാ എല്ലാം സഹിക്കുന്നവളും ദൈവീകം ഉള്ളവളും ആയിരുന്നു എന്നത്. നമ്മുടെ സംസാരത്തിൽ നിന്ന് തന്നെ നമ്മുടെ സ്വഭാവം തിരിച്ചറിയുവാൻ സാധിക്കും.

മറ്റുള്ളവരെ വേദനിപ്പിക്കുന്ന വാക്കുകൾ പറയുന്നത് ആരായിരുന്നാലും ഓർക്കുക "ആ വാക്കുകൾക്കൊപ്പം സ്വയം വിളിച്ചു പറയുക കൂടിയാണ് ഞാൻ ആരാണെന്ന സത്യം ഇപ്രകാരമാണ് പെനിന്നാ, സ്വന്ത വ്യക്തിത്വവും വെളിപ്പെടുത്തിയത്.

കുറിപ്പ്: "കൃപ ലഭിക്കും എന്ന് കരുതി പ്രവൃത്തിയിൽ ഇല്ലാത്ത ആശ്വാസവാക്കുകളും പുകഴ്ത്തലും വാഗ്ദാനങ്ങളും ഗുണത്തെക്കാളേറെ ദോഷം ചെയ്യുമെന്ന് മറക്കരുത്'.

■

# സാമൂഹിക പ്രതിബദ്ധതയോടെ കെ.സി.സി.

**ഫാ. എം. കെ. കുര്യൻ**
(ദേവലോകം, അരമന മാനേജർ)

> കെ.സി.സി. കേരളത്തിലെ പൊതുസമൂഹത്തിലെ സംവാദങ്ങളിൽ ശക്തമായി ഇടപെടുന്നു. വിദ്യാഭ്യാസം, ചെങ്ങറ, മുത്തങ്ങ തുടങ്ങിയ ഭൂപരിഷ്കരണ പദ്ധതികൾ പ്ലാച്ചിമട കൂടംകുളം, മുല്ലപ്പെരിയാർ പോലുള്ള പാരിസ്ഥിതിക പ്രവർത്തനങ്ങൾ, അഴിമതി വിരുദ്ധ പോരാട്ടങ്ങൾ എന്നിവയോട് ഐക്യദാർഢ്യ പ്രഖ്യാപിക്കുകും അവയിൽ പങ്കുചേരുകയും ചെയ്തിട്ടുണ്ട്.




കേരളത്തിലെ ക്രൈസ്തവ സഭകളുടെ ഐക്യവേദിയാണ് കേരളാ കൗൺസിൽ ഓഫ് ചർച്ചസ്. കേരളത്തിൽ 14 സഭകളും 20 എക്യുമെനിക്കൽ സംഘങ്ങളും ചേർന്നു പ്രവർത്തിക്കുന്ന കെ.സി.സി. നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിന്റെ കേരള ഘടകവുമാണ്.

കെ.സി.സി.യുടെ 73-ാമത് അസംബ്ലി ഡിസംബർ 5 മുതൽ 7 വരെ ആലുവാ വൈ.എം.സി.എ. ക്യാമ്പ് സെന്ററിൽ നടത്തുകയാണ്. വിവിധ സഭകളെയും പ്രസ്ഥാനങ്ങളെയും പ്രതിനിധീകരിച്ച് പ്രതിനിധികൾ പങ്കെടുക്കും.

ദൈവിക നീതിയിലും ശാന്തിയിലും നവീകരിക്കപ്പെട്ട സമൂഹത്തിനായുള്ള സഭകളുടെ ഐക്യം എന്നതാണ് പ്രധാന ചിന്താവിഷയം. 1940-ൽ കൊല്ലത്തായിരുന്നു ആദ്യ സമ്മേളനം. 1983 മുതലാണ് കേരളാ കൗൺസിൽ ഓഫ് ചർച്ചസ് എന്ന പേരു സ്വീകരിച്ചത്. 1985-ൽ അസംബ്ലിയുടെ കാലാവധി മൂന്നുവർഷമാക്കി. 2010-ൽ കെ.സി.സി. വിപുലമായി സപ്തതി ആഘോഷിച്ചു.

കെ.സി.സി.യുടെ വളർച്ചയിലെ നാഴികക്കല്ലാണ് സോൺ എന്നറിയപ്പെടുന്ന പ്രാദേശിക ഘടകങ്ങളും വിവിധതര കമ്മീഷനുകളും. കേരളത്തിലെ വിവിധ സ്ഥലങ്ങളിൽ കെ.സി.സിയുടെ പ്രാദേശിക സോണുകൾ പ്രവർത്തിക്കുന്നു. ഇപ്പോൾ ഗൾഫ് രാജ്യത്തും കെ.സി.സി.ക്ക് വിപുലമായ പ്രവർത്തന മേഖലകൾ ഉണ്ട്.

പരിസ്ഥിതി, ആദിവാസി, ദലിത് പ്രശ്നങ്ങളിൽ കെ.സി.സി. ശക്തമായി ഇടപെടുന്നു. അവകാശവും നീതിയും നിഷേധിക്കപ്പെടുന്ന മേഖലകൾക്ക് എതിരെ ജാഗ്രതാ നിർദ്ദേശം പകരുന്നതിൽ കെ.സി.സി. ആദ്യകാലം മുതലേ പ്രഥമപരിഗണന നൽകുന്നു.

സമൂഹത്തിൽ അവഗണിക്കപ്പെട്ടവർ, പാർശ്വവൽക്കരിക്കപ്പെട്ടവർ, ബലഹീനർ ജാതിവ്യവസ്ഥിതിയുടെ ഇരകൾ, ഇവരോടുള്ള ഐക്യദാർഢ്യവും ഇവരുടെ നീതിക്കായുള്ള പോരാട്ടങ്ങളിലും കെ.സി.സി. പങ്കുചേരുകയും ചെയ്യുന്നു. ഇതിന്റെ പ്രസിഡന്റായി ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് പ്രവർത്തിക്കുന്നു. കെ.സി.സി. സഭകളുടെ ഐക്യവേദിയാണ്. സമൂഹത്തോടുള്ള ഐക്യദാർഢ്യവും നീതിക്കും ശാന്തിക്കുമായുള്ള പ്രബോധനവും പോരാട്ടവുമാണ് കെ.സി.സി. സുപ്രധാനമായി നിർവ്വഹിക്കുന്നത്.

സമൂഹത്തിൽ എല്ലാവർക്കും വിദ്യാഭ്യാസം, പാർപ്പിടം, ഭൂമി, ഭക്ഷണം എന്നിവ അനിവാര്യമാണ്. ഇവ ഉറപ്പാക്കിയുള്ള ക്ഷേമ രാഷ്ട്ര സങ്കല്പം സ്വീകരിച്ച് മുന്നോട്ട് പോകണം. സ്ത്രീ പുരുഷ സമത്വത്തിൽ അധിഷ്ഠിതമായ ഒരു വ്യവസ്ഥിതിയാണ് കെ.സി.സി. ഊന്നൽ നൽകുന്നത്. ജാതിഭേദവും വിവേചനവും ഇപ്പോഴും ശക്തമാണ്. ഇതിനെതിരെയുള്ള ബോധനം ഉണ്ടാകണം.

കെ.സി.സി. വിഭാവനം ചെയ്യുന്ന ഐക്യത്തിന്റെ ദർശനം എങ്ങനെയാണ്. എക്യുമെനിക്കൽ പ്രസ്ഥാനങ്ങൾ ഇപ്പോൾ വെളിപ്പെടുത്തുന്നത് വിശാലമായ ഐക്യദർശനമാണ്. സഭകൾ തമ്മിലുള്ള ഐക്യത്തിനും കൂട്ടായ്മയ്ക്കും ഉപരിയായി സമൂഹത്തോടും പ്രകൃതിയോടുമുള്ള ഐക്യദാർഢ്യവും കൂട്ടായ്മയും വിളംബരം ചെയ്യുന്നു. സഭ, സമൂഹം, പൊതുജനം, പ്രകൃതി എന്നിവ തമ്മിലുള്ള ഐക്യവും കൂട്ടായ്മയുമാണ് ശക്തിപ്പെടേണ്ടത്.

ദൈവിക നീതിയിലും ശാന്തിയിലും നവീകരിക്കപ്പെടുന്ന സമൂഹത്തിനായി സഭകളുടെ ഐക്യത്തെക്കുറിച്ചുള്ള ചർച്ചകളാണ് ഇപ്രാവിശ്യം ക്രമീകരിച്ചിരിക്കുന്നത്.

സമൂഹത്തിലെ അസമത്വം മാറിയെങ്കിൽ മാത്രമേ സാമൂഹിക ശാന്തി ലഭിക്കുകയുള്ളൂ. നീതി, സമാധാനം, സമത്വം എന്നിവ പരസ്പരപൂരകമാണ്. ഉച്ചനീചത്വങ്ങൾ ലോകത്ത് ശക്തിപ്പെടുകയാണ്. ലോകത്ത് ദിവസവും ഏഴിൽ ഒരാൾ ഭക്ഷണം കഴിക്കാതെ



KCC
Estd. 1940

## കോലഞ്ചേരിയിൽ സമാധാന പരമായ ആരാധന അവശ്യം

### പ. കാതോലിക്കാ ബാവാ

**കോട്ടയം:** കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെ. പോൾസ് ഓർത്തഡോക്സ് ഇടവകയെ സംബന്ധിച്ച് ഹൈക്കോടതി ഡിവിഷൻ ബെഞ്ചിന്റെ ഉത്തരവ് വന്നതിനു ശേഷം അതേപ്പറ്റിയുള്ള സഭാ നിലപാട് ഇതിനകം വ്യക്തമാക്കിയിട്ടുള്ളതാണെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ.

സമാധാന ശ്രമമെന്ന പേരിൽ ഇപ്പോൾ പ്രചരിക്കുന്ന വാർത്തകളിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഉത്തരവാദിത്തമില്ലെന്ന് അദ്ദേഹം പറഞ്ഞു.

ഔദ്യോഗികമായി ആരെയും ഇതിനു ചുമതലപ്പെടുത്തിയിട്ടില്ല. അനുരഞ്ജനത്തിനു സർക്കാരിന്റെ ഭാഗത്തുനിന്ന് സഭയ്ക്ക് ഇതുവരെ അറിയിപ്പൊന്നും ലഭിച്ചിട്ടില്ല. ഒരു രീതിയിലുള്ള ഒത്തുതീർപ്പ് ചർച്ചകളും സഭ അംഗീകരിച്ചിട്ടില്ല.

കോലഞ്ചേരി പള്ളിയിൽ തടസ്സം കൂടാതെ ആരാധന അർപ്പിക്കാനുള്ള സാഹചര്യം സൃഷ്ടിക്കുകയാണു സർക്കാർ അടിയന്തരമായി ചെയ്യേണ്ടതെന്നു പ. കാതോലിക്കാ ബാവാ പറഞ്ഞു.

ഉറങ്ങുവാൻ പോകുന്നു എന്ന് പഠനങ്ങൾ തെളിയിക്കുന്നു.

ഒരുവശത്ത് സാമ്പത്തിക വികസനം അതിശക്തമാകുന്നു. മറുവശത്ത് അനീതിയും അസമത്വവും പെരുകുന്നു. ഇത്തരം സാഹചര്യത്തിലാണ് സഭകളുടെ ഐക്യം സമത്വത്തോടു കൂടിയുള്ള സമാധാനത്തിന് വഴിയൊരുക്കേണ്ടത്. സഭകളുടെ ഐക്യം ഉറപ്പാക്കുന്നതോടൊപ്പം സമൂഹത്തിൽ അസന്തുലിത സൃഷ്ടിക്കുന്ന അനീതിയുടെ ഘടകങ്ങളെ തിരിച്ചറിയുവാനുള്ള ബോധവും നിർവ്വഹിക്കേണ്ടതായുണ്ട്.

സഭകളുടെ പ്രബോധന ശുശ്രൂഷയിൽ നീതിബോധത്തെക്കുറിച്ചുള്ള പഠിപ്പിക്കൽ ശക്തമാക്കണം. ഇപ്പോൾ ആത്മാവിന്റെ രക്ഷയാണ് സുവിശേഷ പ്രസംഗങ്ങളിൽ ശക്തമാകുന്ന സന്ദേശം. വ്യക്തി നിഷ്ഠമായ അനുഗ്രഹങ്ങൾക്കും കുടുംബ സമാധാനത്തിനുമാണ് ലക്ഷ്യമിടുന്നത്. സമൂഹത്തിന്റെ സമുദ്ധാരണത്തിനും വിവേചനത്തിനുമുള്ള ദർശനങ്ങൾ പങ്കിടുവാൻ കഴിയുന്നില്ല.

സാമൂഹിക പ്രശ്നങ്ങളിൽ സഭകളോട് ചേർന്ന് നിന്ന് ക്രിസ്തു പകർന്ന വിമോചന സന്ദേശം പങ്കിടുന്നതിൽ കെ. സി.സി. വഹിക്കുന്ന പങ്ക് വലുതാണ്. കെ.സി.സി പോലുള്ള എക്യുമെനിക്കൽ പ്രസ്ഥാനങ്ങൾ പങ്കിടുന്ന സാമൂഹിക വിശകലനങ്ങൾ സഭാ നേതൃത്വത്തിലേക്ക് സംക്രമിക്കുവാൻ കഴിയുന്നുണ്ട്.

കെ.സി.സി. കേരളത്തിലെ പൊതുസമൂഹത്തിലെ സംവാദങ്ങളിൽ ശക്തമായി ഇടപെടുന്നു. വിദ്യാഭ്യാസം, ചെങ്ങറ, മുത്തങ്ങ തുടങ്ങിയ ഭൂപരിഷ്കരണ പദ്ധതികൾ പ്ലാച്ചിമട കൂടംകുളം, മുല്ലപ്പെരിയാർ പോലുള്ള പാരിസ്ഥിതിക പ്രവർത്തനങ്ങൾ, അഴിമതി വിരുദ്ധ പോരാട്ടങ്ങൾ എന്നിവയോട് ഐക്യദാർഢ്യ പ്രഖ്യാപിക്കുകും അവയിൽ പങ്കുചേരുകയും ചെയ്തിട്ടുണ്ട്.

'ക്രിസ്തു ഒരു വിമോചകൻ' എന്ന വിഷയത്തിൽ ഇടതു ചിന്തകരുമായി നടത്തിയ സംവാദം പ്രത്യേകം ശ്രദ്ധിക്കപ്പെട്ടു. ജനുവരിയിലെ സഭാ ഐക്യപ്രാർത്ഥനാ വാരം, ഒറീസ്സയിലെ ആദിവാസി ക്ഷേമ പ്രവർത്തനങ്ങൾ എന്നിവയും ശ്രദ്ധേയമത്രെ. എക്യുമെനിക്കൽ ദർശനം സഭാ ഐക്യത്തിനും സാമൂഹിക പരിവർത്തനത്തിനുമുള്ള പുത്തൻ പദ്ധതികളുടെ കാഴ്ചപ്പാടാണ് ആലുവാ സമ്മേളനം പങ്കിടുവാൻ പോകുന്നത്. ■

രജത ജൂബിലി

ഡോ. ജോസ് പാറക്കടവിൽ

# മദ്യവിമുക്ത കേരളത്തെ ലക്ഷ്യമാക്കിയ കർമയോഗി



**നാലു പതിറ്റാണ്ടുകളോളം കേരളത്തിലെ മദ്യവർജ്ജന പ്രവർത്തനങ്ങളുടെ പര്യായമായിരുന്ന ഫാ. കുറിയാക്കോസ് പാറയ്ക്കൽ കോർ എപ്പിസ്ക്കോപ്പായുടെ 25-ാം ചരമ വാർഷികം 2013 ഡിസംബർ 5-ന് ആണ്.**

**ഞാ**ൻ എട്ടാംക്ലാസ്സ് വിദ്യാർത്ഥിയായി വെണ്ണിക്കുളം സെ. ബഹനാൻസ് ഹൈസ്ക്കൂളിൽ പഠിക്കുമ്പോഴാണ് പാറക്കലച്ചനെ നേരിൽ കാണുന്നത്. മദ്യത്തിനെതിരായി വിദ്യാലയങ്ങൾ തോറും പ്രസംഗങ്ങൾ നടത്തുന്നതിനാണ് അച്ചൻ അന്നു സ്ക്കൂളിൽ വന്നത്. മുഴുവൻ വിദ്യാർത്ഥികളെയും ഒരുമിച്ചിരുത്തി അച്ചൻ പ്രസംഗിച്ചു. കവിതകളും ഗാനങ്ങളും എല്ലാം കലർന്ന വാഗ്ധോരണിയിൽ കുട്ടികൾ ലയിച്ചിരുന്നത് ഇപ്പോഴും ഓർമ്മിക്കുന്നുണ്ട്.

അച്ചനെ വീണ്ടും കാണുന്നത് ഞാൻ പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ വിദ്യാർത്ഥിയായിരിക്കുമ്പോഴാണ്. പുതുപ്പള്ളിയിൽ നിന്നും പുനലൂരിലേക്ക് ഒരു മദ്യവർജ്ജന പദയാത്ര നയിച്ചുകൊണ്ടെത്തിയ അച്ചൻ പത്തനംതിട്ടയിലെ നാൽക്കവലയിൽ നിന്നു പ്രസംഗിക്കുന്നു. കുറേ ആളുകൾ ചുറ്റും കൂടി നിന്നു ശ്രദ്ധിക്കുന്നു. കുറേപേർ അകലെ നിന്നു കാതോർക്കുന്നു. വാഹനങ്ങളുടെയോ ഉച്ചഭാഷിണിയുടെയോ അകമ്പടിയില്ലാതെ തികച്ചും ആർഭാടരഹിതമായ പദയാത്ര. കൂടെയുള്ളവർ പിടിച്ചിരുന്ന പ്ലാക്കാർഡുകളിൽ മദ്യവർജ്ജന സന്ദേശങ്ങളുണ്ട്. പത്തനംതിട്ട ജംഗ്ഷനിലെ പ്രസംഗത്തിനു ശേഷം ആ സംഘം അടുത്ത കവലയിലേക്കു നടന്നു നീങ്ങി.

ഏതാനും വർഷങ്ങൾക്കുശേഷം പാറക്കലച്ചനോടൊപ്പം മദ്യവർജനയത്നങ്ങളിൽ പങ്കാളിയാകുവാനും അച്ചന്റെ സപ്തതി പ്രമാണിച്ച് ഒരു ഗ്രന്ഥം ക്രൈസ്തവ സാഹിത്യ സമിതി മുഖേന പ്രസിദ്ധീകരിക്കുവാനും സാധിച്ചത് കൃതാർത്ഥതയോടെ സ്മരിക്കുന്നു.

ആക്സമികമായി ആയിരുന്നു, അച്ചന്റെ വിയോഗം. മദ്യവർജ്ജന പ്രവർത്തനങ്ങളിലെല്ലാം യുവാക്കളായ ഞങ്ങൾക്ക് ഉത്സാഹം പകർന്നു തന്നിരുന്നത് എഴുപതു വയസു പിന്നിട്ട അച്ചനായിരുന്നു എന്നതാണു വസ്തുത.

വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് തിരുമേനി സ്ഥാപിച്ചതാണ് മീനടം വടക്കേക്കര സെ. ജോൺസ് പള്ളി. പള്ളി പ്രതിഷ്ഠക്കുവന്ന തിരുമേനി പള്ളിപണിയുടെ ചുമതലക്കാരനായിരുന്ന മാത്തൻ മാത്തനോട് 'എത്ര മക്കളുണ്ട്' എന്നു ചോദിച്ചപ്പോൾ 'ആറു പെൺമക്കൾ' എന്നായിരുന്നു മറുപടി.

'ഇനിയും ഒരു ആൺകുട്ടി ജനിക്കും അവനു പട്ടം കൊടുക്കാനായി ഞാൻ വരും' എന്നു തിരുമേനി കല്പിച്ചു. ഒരു വർഷം കഴിഞ്ഞ് 1916 നവംബർ 30-ന് മാത്തന് ജനിച്ച മകനാണു കുറിയാക്കോസ്.

1929 കുംഭം 24-ന് വട്ടശ്ശേരിൽ തിരുമേനി, ബഥനിയുടെ മാർ ഈവാനിയോസ്, പാമ്പാടിയിലെ മാർ ഗ്രിഗോറിയോസ് എന്നീ തിരുമേനിമാർക്ക് പള്ളിയിൽ സ്വീകരണം നല്കി. അടുത്ത ദിവസം കുറിയാക്കോസിനു കോറൂയോ പട്ടം നല്കുവാൻ പാമ്പാടി തിരുമേനിയെ ചുമതലപ്പെടുത്തിയാണ് വട്ടശ്ശേരിൽ തിരുമേനി മടങ്ങിപ്പോയത്.

1938-ൽ എസ്.എസ്.എൽ.സി. പാസ്സായ കുറിയാക്കോസിന് പാമ്പാടി തിരുമേനിയാണ് വൈദികപട്ടം നല്കിയത്. തിരുമേനി ആദ്യമായി നടത്തിയ പട്ടംകൊട ശുശ്രൂഷയായിരുന്നു അത്. തുടർന്ന് വിവിധ ഇടവകകളുടെ വികാരിയായി പല വർഷങ്ങൾ കുറിയാക്കോസച്ചൻ ശുശ്രൂഷ ചെയ്തു. പാമ്പാടി തിരുമേനിയുടെ കുടുംബാംഗം കരിങ്ങണാമറ്റത്തു കെ.സി. ചാക്കോയുടെ മകൾ അന്നമ്മ അച്ചന്റെ ജീവിത പങ്കാളിയായി.

1951 സെപ്റ്റം. 12 തിരുവോണ ദിവസം. പുതുപ്പള്ളി ഹൈസ്ക്കൂൾ ഗ്രൗണ്ടിൽ മുണ്ടകപ്പാടം അഗതി മന്ദിരത്തിന്റെയും ആശുപത്രിയുടെയും സ്ഥാപകനായിരുന്ന പി.സി. ജോർജ് സാറിന്റെ നേതൃത്വത്തിൽ ഒരു വലിയ സമ്മേളനം നടന്നു. ആറു ബിഷപ്പുമാരും വിവിധ മതങ്ങളുടെ പ്രതിനിധികളും സംബന്ധിച്ച ആയോഗത്തിൽ വച്ച് അഖില കേരള മദ്യവർജ്ജന പ്രസ്ഥാനം ഉദ്ഘാടനം ചെയ്തു.

പി.സി. ജോർജ് സാറിന്റെ നേതൃത്വത്തിൽ മദ്യവർജന പ്രവർത്തനങ്ങൾക്കായി ഒരു പറ്റം യുവാക്കളെ പ്രത്യേകം പരിശീലിപ്പിച്ചു. അവരുടെ വ്യക്തിപരമായ ഇടപെടലുകളിലൂടെ പലരും മദ്യപാനം ഉപേക്ഷിച്ചു. പഠിക്കുക, പഠിപ്പിക്കുക, പരിവർത്തനം വരുത്തുക എന്നതായിരുന്നു പ്രസ്ഥാനത്തിന്റെ ശൈലി. പി.സി. ജോർജ് സാർ ആസന്നമരണനായപ്പോൾ പ്രസ്ഥാനത്തിന്റെ ചുമതല ഫാ. കുറിയാക്കോസ് പാറയ്ക്കലിനെ ഏല്പിച്ച ശേഷം ലോകത്തോടു വിട പറഞ്ഞു.

സാമാന്യജനത്തിന് ഹൃദ്യമായി തോന്നുന്ന തരത്തിൽ മദ്യവർജന സന്ദേശം പകരുക എന്നതായിരുന്നു അച്ചന്റെ അടുത്ത ലക്ഷ്യം. അങ്ങനെ അക്കാലത്തെ ജനപ്രിയ കലാരൂപമായ കഥാപ്രസംഗം അച്ചൻ പരിശീലിച്ചെടുത്തു. ഹാർമോണിയം, വയലിൻ, തബല, മൃദംഗം എന്നിവയുടെ അകമ്പടിയോടു കൂടി കവിതകളും ഗാനങ്ങളും കഥകളും ഫലിതങ്ങളും കോർത്തിണക്കി മൂന്നു മണിക്കൂർ ജനത്തെ പിടിച്ചിരുത്തുന്ന ഈ കലാപരിപാടി അച്ചൻ അവതരിപ്പിച്ചു തുടങ്ങിയതോടെ മദ്യവർജനം എന്ന ആശയം കൂടുതൽ ശ്രദ്ധിക്കപ്പെട്ടു. അച്ചന്റെ ഭാഷാപരിചയവും ശബ്ദശുദ്ധിയും താളബോധവും കഥാപ്രസംഗത്തെ ആകർഷകമാക്കി. കേരളത്തിലെ കുഗ്രാമങ്ങളിൽ വരെ മദ്യവർജന സന്ദേശം എത്തിക്കുവാൻ കഥാപ്രസംഗം സഹായകമായി. മറ്റുമിക്ക കാഥികരും കഥാപ്രസംഗത്തെ ഒരു വിനോദപരിപാടിയായി അവതരി

പ്പിച്ചപ്പോൾ പാറയ്ക്കലച്ചൻ വ്യക്തമായ ലക്ഷ്യബോധത്തോടെയാണതുപയോഗിച്ചത്. അച്ചന്റെ സോദ്ദേശ്യമായ ഈ കലാപരിപാടിക്ക് പള്ളികളുടെ സാംസ്ക്കാരിക സംഘടനകളും വേദിയൊരുക്കിയതിനാൽ കേരളത്തിലുടനീളം മദ്യവർജന സന്ദേശ പ്രചാരകനായി ഒരു ജൈത്രയാത്ര നടത്തുവാൻ അച്ചന് സാധിക്കുകയുണ്ടായി.

ഈ വീക്ഷണം ഉൾക്കൊള്ളുവാൻ ആത്മീയ നേതൃത്വത്തെ വിമർശിക്കുവാനും അദ്ദേഹം മടിച്ചില്ല. ക്രൈസ്തവ സഭാവിഭാഗങ്ങൾ ഒരുമിച്ച് മദ്യപ്പിശാചിനെതിരേ യുദ്ധം ചെയ്തു ലോകത്തിനു മാതൃകയാകണം എന്നദ്ദേഹം വാദിച്ചു. വിവിധ സഭാ കേന്ദ്രങ്ങളിൽ സഭാ നേതാക്കളുമായി ഇക്കാര്യം ചർച്ച ചെയ്ത് അച്ചൻ സംയുക്ത ക്രൈസ്തവ മദ്യവർജന സമിതി എന്ന പ്രസ്ഥാനത്തിനു രൂപം നൽകി. അതിന്റെ നേതൃത്വത്തിൽ എല്ലാ സഭകളിലെയും ബിഷപ്പുമാരെ പങ്കെടുപ്പിച്ച് ബിഷപ്സ് കോൺഫറൻസുകൾ 17 തവണ നടത്തി. സംയുക്ത ക്രൈസ്തവ മദ്യവർജന സമിതിയുടെ പ്രവർത്തന ഫലമായാണ് കേരളത്തിലെ എല്ലാ പൗരോഹിത്യ സഭകളും മദ്യവർജന പ്രവർത്തനങ്ങൾ ഗൗരവമായി ഏറ്റെടുത്ത്. സിമിതിയുടെ ആഭിമുഖ്യത്തിൽ മനുഷ്യരെ ചികിത്സിക്കുവാനായി ട്രാഡ എന്ന സ്ഥാപനം മാങ്ങാനത്ത് ആരംഭിക്കുകയും ചെയ്തു. മദ്യപരുടെ ചികിത്സക്കും അനുധാവന പ്രവർത്തനങ്ങൾക്കുമായി മദ്യവിമോചന കേന്ദ്രങ്ങൾ പലയിടത്തും തുടങ്ങാൻ ഇതു സഭകൾക്കു പ്രചോദനമായി.

1977-ൽ ഗാന്ധിയനായ മൊറാർജി ദേശായി പ്രധാനമന്ത്രിയായതോടെ ഗാന്ധിയൻ സ്വപ്നങ്ങൾക്കു വീണ്ടും ചിറകുകൾ മുളച്ചു. അഞ്ചു വർഷത്തിനുള്ളിൽ താൻ സമ്പൂർണ്ണ മദ്യനിരോധനം ഏർപ്പെടുത്തുമെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. അതോടെ ഇന്ത്യയിലൊട്ടാകെ മദ്യവിരുദ്ധ പ്രവർത്തകർക്ക് ഉണർവും ഉത്സാഹവുമായി. അഖിലേന്ത്യാ മദ്യനിരോധന കൗൺസിൽ സജീവമാകുകയും കേരളത്തിൽ മുൻകേന്ദ്രമന്ത്രി ശ്രീമതി ലക്ഷ്മി എൻ മേനോൻ അധ്യക്ഷയായി പ്രവർത്തനം ശക്തിപ്പെടുകയും ചെയ്തു. മുൻകേന്ദ്ര മന്ത്രി ശ്രീ. എ. എം. തോമസ്, പ്രൊഫ. എം. പി. മന്മഥൻ, പ്രൊഫ. ജി. കുമാരപിള്ള തുടങ്ങിയവർ നേതൃനിരയിൽ ഉണ്ടായിരുന്നു. ഈ കാലയളവിൽ പാറക്കലച്ചൻ മദ്യനിരോധന പ്രസ്ഥാനത്തിന്റെയും മുൻനിരയിലുണ്ടായിരുന്നു. കേരളത്തിൽ പലയിടത്തും മദ്യഷാപ്പുകൾക്കും ബാറുകൾക്കുമെതിരെ നടന്ന പ്രത്യക്ഷ സമര പരിപാടികളിൽ അച്ചൻ പങ്കെടുത്തു. സെക്രട്ടറിയേറ്റിനു മുമ്പിൽ നടത്തിയ സത്യഗ്രഹ സമരങ്ങളിൽ പങ്കെടുത്തു. അച്ചൻ നടത്തിയ പ്രസംഗങ്ങൾ തലസ്ഥാന നഗരി കേട്ടു മടുത്ത പ്രസംഗങ്ങളിൽ നിന്നു വ്യത്യസ്തമായിരുന്നു.

1963 മുതൽ 1988 വരെ അച്ചൻ പുതുപ്പള്ളി പള്ളി വികാരിയായിരുന്നു. വികാരിയെന്ന നിലയിൽ പുതുപ്പള്ളി പള്ളിയിൽ മികച്ച ഭരണം കാഴ്ചവെച്ചു. കേസ്സുകൾ ജയിച്ചു. അച്ചന്റെ നിസ്തുല സംഭാവനകൾ കണക്കിലെടുത്താണ് 1987 ഡിസം. 27-ന് പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാതിരുമേനി പാറയ്ക്കലച്ചന് കോർ-എപ്പിസ്ക്കോപ്പാ സ്ഥാനം നൽകിയത്. (അക്കാലത്ത് വിരളമായി മാത്രമേ ഈ പദവി നല്കപ്പെട്ടിരുന്നുള്ളു.)

അച്ചൻ കുറെക്കാലം കൂടി നമ്മോടൊപ്പം ഉണ്ടായിരുന്നു എങ്കിൽ നന്നായിരുന്നു എന്ന് സഹപ്രവർത്തകർക്കു തോന്നിയിട്ടുണ്ട്. എങ്കിലും അച്ചന്റെ ജീവിതം ധന്യമാണ്. വിശുദ്ധ പൗലോസിനെപ്പോലെ 'ഞാൻ നല്ല പോർ പൊരുതു' എന്ന ആത്മ വിശ്വാസത്തോടെയാണ് അച്ചൻ കർത്തൃസന്നിധിയിലേക്കു യാത്രയായത്. ■



# യോജിച്ച മലങ്കര സഭയുടെ ഏക കാതോലിക്ക

ഫാ. ഡോ. റ്റി. ജെ. ജോഷ്വ

## ചരമ സുവർണ്ണ ജൂബിലി

### പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ

മലങ്കരസഭാ മക്കളുടെ ഹൃദയത്തിൽ സ്ഥായിആയ സ്ഥാനം കരസ്തമാക്കിയിട്ടുള്ള ഒരു സഭാ പിതാവാണ് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ. ആ പുണ്യ പിതാവുമായി ബന്ധപ്പെടാൻ ഇടയായത് എന്റെ ജീവിതത്തിന്റെ മഹാഭാഗ്യമെന്നു കരുതുന്നു. ഇന്ന് ഞാൻ എന്തെങ്കിലും ആയിട്ടുണ്ടെങ്കിൽ ആ പരിശുദ്ധന്റെ അനുഗ്രഹവും പ്രോത്സാഹനവും നിമിത്തമാണ്. എന്നെ ശെമ്മാശനും കശീശയുമാക്കിയത് ആ പുണ്യകരങ്ങൾ ആവസിപ്പിച്ചാണ്. എന്റെ കോളജ് പഠനത്തിന് എന്നെ പ്രോത്സാഹിപ്പിക്കുകയും അതിനു സാഹചര്യം ഒരുക്കിത്തന്നതും അദ്ദേഹം തന്നെ. 1954-ൽ കൽക്കട്ടായിൽ വേദശാസ്ത്ര പഠനം പൂർത്തിയാക്കിയപ്പോൾത്തന്നെ വൈദികസെമിനാരിയിൽ അദ്ധ്യാപകനായി അദ്ദേഹം നിയമിക്കുക ആയിരുന്നു.

രണ്ടുവർഷം അദ്ദേഹത്തിന്റെ കൂടെ പഴയസെമിനാരിയിൽ താമസിക്കുന്നതിനും അദ്ദേഹത്തിന്റെ സ്നേ

**പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തിരോധാനം ചെയ്തിട്ട് അൻപതു വർഷം (2014 ജനുവരി 3) തികയുന്ന ഈ സന്ദർഭത്തിൽ ചരമ സുവർണ്ണ ജൂബിലി മലങ്കരസഭ മുഴുവൻ കൃതജ്ഞതാ പൂർവ്വം ആഘോഷിക്കേണ്ടതാണ്. അതു ചെയ്യാത്ത പക്ഷം ചരിത്രം നമ്മോടു പൊറുക്കയില്ല.**

ഹവാത്സല്യങ്ങൾ അനുഭവിക്കുന്നതിനും കഴിഞ്ഞു. ശിക്ഷയും ശിക്ഷണവും ലഭിച്ചിട്ടുണ്ട്. ശാസനയും വാത്സല്യവും സ്വീകരിച്ചിട്ടുണ്ട്. ആ പിതാവിനെപ്പറ്റിയുള്ള എന്റെ സാക്ഷ്യം അദ്ദേഹത്തോടു അടുത്തു വർത്തിക്കുവൻ ഭാഗ്യം ലഭിച്ചതിന്റെ വെളിച്ചത്തിലാണ്.

**1. വ്രതനിഷ്ഠയും പ്രാർത്ഥനാജീവിതവും:**

പരിശുദ്ധനായ പരുമലത്തിരുമേനിയുടെ വാത്സല്യ ശിഷ്യൻ എന്ന നിലയിൽ ആ ഗുരുവിന്റെ ആദ്ധ്യാത്മികതയും, നിഷ്ഠാജീവിതവും ഇദ്ദേഹത്തെ ഏറെ സ്വാധീനിച്ചിരുന്നു. ഗുരുവിനോടുള്ള അദമ്യമായ ഭക്തി ആജീവനാന്തം പുലർത്തി സഭാ സംബന്ധമായ പ്രശ്നങ്ങളും, പ്രയാസങ്ങളും, ഉണ്ടാകുമ്പോൾ, നേരിട്ടു പോകുന്നത് ഗുരുവിന്റെ കബറിടത്തിലേക്കായിരുന്നു. ഗുരുവിന്റെ അനുഗ്രഹത്തിലും പ്രാർത്ഥനയിലും വലിയ വിശ്വാസമായിരുന്നു.

കഠിനമായ നോമ്പ്, വ്രതം, ജാഗരണം എന്നീ ആത്മീയ മുറകളിൽ കൂടി ഈ പിതാവ് ആർജ്ജിച്ച ആത്മീയ ശക്തി അന്യാദൃശ്യമായിരുന്നു. രോഗത്തിലമർത്തപ്പെട്ടപ്പോഴും നോമ്പിനും ഉപവാസത്തിനും ലാഘവം വരുത്തിയില്ല. മഴയോ മഞ്ഞോ എന്തു തന്നെ ആയാലും പ്രഭാതയാമത്തിലെ നമസ്ക്കാരത്തിനു കൃത്യസമയത്തു ചാപ്പലിൽ എത്തും. പ്രാർത്ഥന എന്ന വാക്കിനേക്കാൾ അദ്ദേഹം ഇഷ്ടപ്പെടുന്നത്. 'നമസ്ക്കാരം' എന്നായിരുന്നു. പ്രാർത്ഥന എന്നാൽ

അപേക്ഷ എന്നു മാത്രമേ അർത്ഥമുള്ളു. നമസ്കാരം എന്നത് ദൈവമുമ്പാകെ നാം അർപ്പിക്കുന്ന ആരാധനയെ മുഴുവൻ ഉൾക്കൊള്ളുന്നു. അദ്ദേഹത്തിന്റെ ആരാധന സ്വർഗീയ പരിവേഷം ചാർത്തുന്നതായിരുന്നു. എന്നാൽ സംഗീതാത്മകമെന്നു വിശേഷിപ്പിക്കാവുന്നതല്ല; ആത്മചൈതന്യവാഹി ആയിരുന്നു. ഘനഗംഭീരശബ്ദത്തിലുള്ള വചനഘോഷണം പരിശുദ്ധാത്മ പ്രചോദിതമായിരുന്നതിനാൽ ശ്രോതാക്കളെ സ്പർശിക്കും. ഉതിരുന്ന ചിന്തകൾ വേദപുസ്തക സമ്പുഷ്ടവും, വേദശാസ്ത്ര സമ്പന്നവുമായിരുന്നു. അതിൽ പതിരൊന്നുമുണ്ടാവുകയില്ല.

വ്രതനിഷ്ഠയിൽ നിന്നും പ്രാർത്ഥനാനുഭവത്തിൽ നിന്നും ആർജ്ജിച്ച ആത്മിക തേജസ് ആ മുഖത്ത് പ്രതിബിംബിച്ചിരുന്നതായി അദ്ദേഹത്തെ ഒരു നോക്കുകണ്ടിട്ടുള്ള ആരും സാക്ഷിക്കും. ആ പ്രഭാപ്രസരത്തിന്റെ മുമ്പിൽ ആരും നമ്രശിരസ്കരാകുകയും ചെയ്യും.

**2. ജയാപജയങ്ങൾ സമചിത്തതയോടെ നേരിട്ട നേതാവ്:**

അദ്ദേഹത്തെ അതുല്യനാക്കുന്ന ഒരു വസ്തുതയാണ് ജയാപജയങ്ങൾ സമചിത്തതയോടെ നേരിടുവാൻ കഴിഞ്ഞുവെന്നുള്ളത്. രണ്ടു സുപ്രധാന സന്ദർഭങ്ങളിൽ സന്നിഹിതനാകാനും സാക്ഷിയാകാനും എനിക്ക് അവസരമുണ്ടായി. ഒന്ന് കേരള ഹൈക്കോടതിയിൽ നിന്ന് ഭൂരിപക്ഷ ജഡ്ജിമാരുടെ പ്രതികൂലമായ വിധി ഉണ്ടായത്. ഈ വിധി ഉണ്ടായപ്പോൾ അദ്ദേഹം ഉത്തരേന്ത്യയിൽ പര്യടനത്തിലായിരുന്നു. കൽക്കട്ടാ ഇടവക സന്ദർശിക്കുമ്പോഴാണ് വിധി പ്രസ്താവം അറിഞ്ഞത്. അന്ന് ബിഷപ്പ്സ് കോളേജിലെ ഒരു ഹോളിൽ കൽക്കട്ടാ ഇടവയിലെ ജനങ്ങൾ സമ്മേളിച്ച് അദ്ദേഹത്തിനു പിന്തുണ പ്രഖ്യാപിച്ചു (1951). ബിഷപ്പ്സ് കോളേജ് വിദ്യാർത്ഥി ആയിരുന്ന ഞാനും ഐക്യദാർഢ്യം പ്രഖ്യാപിച്ചുകൊണ്ട് പ്രസംഗിച്ച തോർക്കുന്നു. അന്ന് ബാവാ അല്പം പോലും നഷ്ടധൈര്യനോ, സംഭ്രമചിത്തനോ, ആകാതെ വളരെ ദൃഢനിശ്ചയത്തോടും പതറാത്ത വികാരത്തിലും സംസാരിച്ചു. "ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ടാ" എന്നുള്ള രക്ഷകന്റെ വാക്കുകൾ ഉദ്ധരിച്ചുകൊണ്ട് സത്യം കുഴിച്ചു മൂടിയാലും അത് മൂന്നാം നാൾ ഉയിർത്തെഴുന്നേൽക്കുമെന്ന് നിർഭയനായി പ്രഖ്യാപിച്ചു. അവിടെ നിന്നാണ് മലങ്കരസഭാ മക്കൾക്കു ധൈര്യവും പ്രത്യാശയും ആത്മവിശ്വാസവും പകരുന്ന സന്ദേശം അയച്ചത്. ആരും പതറിപ്പോകുന്ന സാഹചര്യത്തിൽ ഉറച്ച് നിന്ന് തന്റെ ആത്മീയ മക്കൾക്കു ധൈര്യം പകരാൻ ഈ പിതാവിനു കഴിഞ്ഞു.

രണ്ടാമത്തെ സന്ദർഭം സുപ്രീംകോടതിയിൽ നിന്നുള്ള അനുകൂല വിധി ഉണ്ടായതാണ്. പൂർണ്ണമായ വിജയത്തിന്റെ സാഹചര്യം. അപ്പോഴും അമിതമായ ആഹ്ലാദത്തിനോ, വിജയാഘോഷങ്ങൾക്കോ അവസരമുണ്ടാക്കാതെ സഭാസമാധാനത്തിനുള്ള വാതിൽ തുറക്കുകയായിരുന്നു. മറുഭാഗത്തുള്ള മെത്രാന്മാർ ബാവായെ സ്വീകരിക്കുവാൻ പഴയസെമിനാരിയിലെത്തി, പരസ്പരം സ്വീകരിക്കുന്ന സമാധാന കല്പന കൈമാറിയപ്പോൾ പഴയസെമിനാരിച്ചാപ്പലിന്റെ മദ്ബഹായിൽ ഞാനും ഉണ്ടായിരുന്നു. രോമാഞ്ചമണിയിക്കുന്ന നിമിഷം! പരസ്പരം പോരാടിക്കൊണ്ടിരുന്നവർ, സമാധാനത്തിന്റെ കയ്യസ്തൂരി നൽകിക്കൊണ്ട് അംഗീകരിച്ച് സ്വീകരിക്കുന്നതു കാണുമ്പോൾ സന്തോഷാശ്രുക്കൾ പൊഴിയാതിരിക്കയില്ല. കോടതിച്ചെലവു മറുഭാഗം തരണമെന്ന് വിധി ഉണ്ടായിരുന്നെങ്കിലും അതു വേണ്ടെന്നു പറയാൻ ഈ മഹാമനസ്കനു കഴിഞ്ഞു.

പരാജയത്തിൽ നിരാശപ്പെടാതെയും വിജയത്തിൽ അഹങ്കരിക്കാതെയും സമചിത്തത പുലർത്താൻ കഴിയുന്നത് ഒരു വലിയ ആത്മിക സിദ്ധതന്നെയാണ്. വ്യക്തിത്വത്തിന്റെ ഔന്നിത്യം വെളിപ്പെടുത്തിയ സന്ദർഭങ്ങളായിരുന്നു.

**3. തിരുവചന പ്രതിബദ്ധത:**

എന്നെ ആകർഷിച്ച ശ്രദ്ധേയമായ മറ്റൊരു കാര്യം, തിരുവചനത്തോടുള്ള അദ്ദേഹത്തിന്റെ പ്രതിപത്തിയും പ്രതിബദ്ധതയുമാണ്. വേദപുസ്തകം ഇത്രയധികം നിശ്ചയവും, ആഴത്തിലുള്ള പരിജ്ഞാനവും ഉള്ള പിതാക്കന്മാരെ അധികം ഞാൻ കണ്ടിട്ടില്ല. പഴയനിയമവും പുതിയ നിയമവും ഒരുപോലെ ഹൃദിസ്ഥമായിരുന്നു. ദിവസവും സന്ധ്യാനമസ്കാരം കഴിഞ്ഞ് മുറിയിൽ എത്തിയാൽ വേദവായന ഉണ്ടാകും. അത് ഒരാൾ വായിക്കുന്നത് കേൾക്കുകയായിരുന്നു. പഴയനിയമത്തിൽ നിന്നും, പുതിയ നിയമത്തിൽ നിന്ന് ഓരോ അദ്ധ്യായവും, ഒരു സങ്കീർത്തനവും അതായിരുന്നു ക്രമം. വായിക്കുന്നത് ഉച്ചത്തിൽ ആയിരിക്കണം. വായിച്ചുപോകുന്നതിനിടയിൽ പ്രത്യേകം ശ്രദ്ധിക്കേണ്ട ഭാഗം വരുമ്പോൾ, വായന നിറുത്താൻ പറയും, ആ ഭാഗത്തിന്റെ അർത്ഥവും പ്രസക്തിയും വിശദീകരിക്കും. ഒരു വേദപഠനക്ലാസ്സിന്റെ പ്രയോജനമായിരുന്നു. ഈ വായനയ്ക്ക് നിയോഗിക്കപ്പെട്ട ആളായിരുന്നു നെടുമാവ് റ്റി. വി. ജോർജ്. പിന്നീട്, ബാവായുടെ കാലശേഷം മി. ജോർജ് വൈദികനായി. മലങ്കരസഭാ മാസികയുടെ ആരംഭം മുതൽ അദ്ദേഹം പ്രസിദ്ധീകരണത്തോടു ബന്ധപ്പെട്ടു പ്രവർത്തിച്ചിരുന്നു.

പ്രൊട്ടസ്റ്റന്റ് സെമിനാരിയിൽ പഠിച്ചു വന്ന ചില സെമിനാരി അദ്ധ്യാപകരോട് വേദപുസ്തകസംബന്ധമായ ചോദ്യങ്ങൾ ചോദിക്കുകയും, പൊരുൾ വ്യക്തമാക്കാൻ ആവശ്യപ്പെടുകയും ചെയ്തത് ഞാൻ കണ്ടിട്ടുണ്ട്. ഞായറാഴ്ച വിശുദ്ധ കുർബാന മദ്ധ്യേ പ്രസംഗം വേണമെന്ന് അദ്ദേഹത്തിനു നിർബ്ബന്ധമുണ്ടായിരുന്നു. പ്രാപ്തരായ വൈദികരോ മേല്പട്ടക്കാരോ മദ്ബഹായിൽ ഉണ്ടെങ്കിൽ അവരോട് പ്രസംഗിക്കാൻ ആവശ്യപ്പെടും. അല്ലാത്ത പക്ഷം അദ്ദേഹം തന്നെ അന്നത്തെ ഏവൻഗേലിയോൻ ഭാഗത്തെ ആധാരമാക്കി പതിനഞ്ചു മിനിട്ടിൽ കവിയാത്ത ഒരു പ്രസംഗം നടത്തും. സെക്രട്ടറി ആയി പ്രവർത്തിക്കുന്ന ശെമ്മാശനോ, ശ്രീ. നെടുമാവ് ജോർജോ ആ പ്രസംഗം കുറിച്ചു വയ്ക്കുമായിരുന്നു. അങ്ങനെ അദ്ദേഹത്തിന്റെ പല പ്രസംഗങ്ങളും ഇന്ന് ലഭ്യമാണ്. ഡോ. സാമുവേൽ ചന്ദനപ്പള്ളി ആ പ്രസംഗങ്ങൾ ശേഖരിക്കയും, ക്രോഡീകരിച്ച് "മലങ്കരസഭാ പിതാക്കന്മാർ" എന്ന അദ്ദേഹത്തിന്റെ ബൃഹത്തായ ഗ്രന്ഥത്തിൽ ചേർക്കുകയും ചെയ്തിട്ടുണ്ട്. കുർബാന മദ്ധ്യേ പ്രസംഗം നിർബന്ധമായി നടത്തണമെന്ന നിഷ്ഠ ഞാൻ പഠിച്ചത് ഈ പിതാവിൽ നിന്നാണ്. പിറ്റേ ദിവസത്തെ ഏവൻഗേലിയോൻ വേദഭാഗം സസൂക്ഷ്മം ശനിയാഴ്ച രാത്രി വായിച്ച്, അതിൽ നിന്നുള്ള ചിന്തകളും സന്ദേശങ്ങളും മനസ്സിൽ കുറിക്കും. അതാണ് ഞായറാഴ്ച പ്രസംഗിക്കുന്നത്. കണ്ടതും കേട്ടതും, അവതരിപ്പിക്കുന്ന ശൈലി അല്ലായിരുന്നു. ഇന്നുള്ള പല തിരുമേനിമാരും അദ്ദേഹത്തെ മാതൃകയാക്കിയിരുന്നു എങ്കിൽ! എന്നു ഞാൻ ആശിച്ചു പോകുന്നു.

**4. യാഥാസ്ഥികനും, അതേ സമയം വിശാല ഹൃദയനും:**

വിശ്വാസപരമായ കാര്യങ്ങളിലും അനുഷ്ഠാനപരമായ നിബന്ധനകളിലും അദ്ദേഹം തികഞ്ഞ യാഥാസ്ഥികനായിരുന്നു. പിതാക്കന്മാരിൽ നിന്നു കൈമാറി വന്നിട്ടുള്ള വിശ്വാസ സത്യങ്ങളെ യുക്തിയുടെ പേരിലോ ആധുനികതയുടെ പേരിലോ ഭേദപ്പെടുത്താൻ അദ്ദേഹം അനുവദിച്ചില്ല. ഏതെങ്കിലും ക്രമങ്ങൾ ചുരുക്കുന്നത് അദ്ദേഹത്തിനു ചിന്തിക്കാമായിരുന്നില്ല. അതിന്റെ പൂർണ്ണത വരുന്നത് അതേപടി നിർവ്വഹിക്കുന്നതിലാണെന്ന് അദ്ദേഹം വിശ്വസിച്ചു.

മനുഷ്യബന്ധങ്ങളിൽ അദ്ദേഹം

വിശാലഹൃദയനും സൗഹൃദസമ്പന്നനുമായിരുന്നു. നായർ സമുദാചാര്യനായിരുന്ന ശ്രീ. മന്നത്തു പത്മനാഭനുമായി അടുത്ത ബന്ധം പുലർത്തിയിരുന്നു. തിരുവിതാംകൂർ മഹാരാജാവിനോടും ആഭിമുഖ്യമുണ്ടായിരുന്നു. വിശ്വാസപരമായ കാര്യങ്ങളിൽ വിട്ടുവീഴ്ചയില്ലായിരുന്നെങ്കിലും ഇതരസഭാ മേലദ്ധ്യക്ഷന്മാരുമായി അടുത്ത സൗഹൃദം പുലർത്തി. ദക്ഷിണേന്ത്യൻ സഭയിലെ ബിഷപ്പ്, സി.കെ.ജേക്കബ്, കത്തോലിക്കാ സഭയിലെ തോമസ് തറയിൽ ബിഷപ്പ് മാർത്തോമ്മാ, സഭയിലെ യൂഹാനോൻ മാർത്തോമ്മാ എന്നിവരുമായി നല്ല സൗഹൃദമായിരുന്നു. അന്ന് ഇന്നത്തെപ്പോലെ ബിഷപ്പന്മാരുടെ ബാഹുല്യമില്ലായിരുന്നു എന്നതും പ്രസ്താവ്യമാണ്.

ഹൃദയ വിശാലതയുടെ ഒരു തെളിവാണ്, പാത്രിയർക്കീസ് ഭാഗത്തെ മൂന്നു ശെമ്മാശന്മാരെ പഴയ സെമിനാരിയിൽ താമസിച്ചുകൊണ്ട് സി.എം.എസ്. കോളേജിൽ പഠിക്കാൻ അനുവദിച്ചത്. അവരിൽ രണ്ടുപേർ കോതമംഗലംകാരും ഒരാൾ മാമ്മലശേരിക്കാരനുമാണ്. കോതമംഗലംകാർ രണ്ടുപേരും ഇപ്പോഴത്തെ ദിദിമോസ് ബാവായുടെ സഹപാഠികളായിരുന്നു. ഒരാൾ മഞ്ഞിനിക്കര ദയറായിൽ താമസിച്ച് അന്ത്യോക്യൻ പ്രതിനിധി മാർ ജൂലിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് സുറിയാനി പഠിച്ചയാൾ ആയിരുന്നു. ഈ ശെമ്മാശന്മാരോട് യാതൊരു വിധ വേർതിരിവും കാണിക്കാതെ അവരെ കൂടെ താമസിപ്പിക്കുകയായിരുന്നു. ഒരാൾ അഞ്ചാം പത്തിക്കാരനെപ്പോലെ പ്രവർത്തിക്കുന്നതായി വിമർശനമുയർന്നിട്ടുപോലും തിരുമേനിയുടെ സ്നേഹ വാത്സല്യങ്ങൾക്ക് ഒരു കുറവും വരുത്തിയില്ല.

അദ്ദേഹത്തിന്റെ എക്യുമെനിക്കൽ ബന്ധങ്ങൾ പരാമർശിക്കപ്പെടേണ്ടവയാണ്. ഇതരസഭകളുമായും, സഭാ മേലദ്ധ്യക്ഷന്മാരുമായി സമ്പർക്കം പുലർത്തുന്നതിൽ സന്തോഷമായിരുന്നു. 1937-ൽ നടന്ന "ഫെയ്ത്തു ആൻഡ് ഓർഡർ" കോൺഫറൻസിൽ സംബന്ധിക്കാൻ എഡിൻബറോയിൽ പോയത് ചരിത്രസംഭവമാണ്. അഖില ലോക ക്രൈസ്തവ സഭാ സമിതിയിൽ ആദ്യം മുതൽ നമ്മുടെ സഭ സജീവ പങ്കാളിത്തം വഹിച്ചു പോന്നു. തിരുമേനിയുടെ കാലത്ത് അനവധി സൗഹൃദ സന്ദർശനങ്ങൾ ഉണ്ടായിട്ടുണ്ട്. എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സലാസി, അർമ്മിനിയൻ, റഷ്യൻ, എത്യോപ്യൻ സഭാ മേലദ്ധ്യക്ഷന്മാർ, സൈപ്രസ് പ്രസിഡണ്ട് മക്കാറിയോസ് മെത്രാപ്പോലീത്താ ഇങ്ങനെ ഒട്ടേറെ ഔദ്യോഗിക സന്ദർശനങ്ങൾ ഉണ്ടായത് സ്മരണീയമത്രേ. എല്ലാവരോടും അദ്ദേഹം പുലർത്തിയ തുറന്ന സമീപനവും സൗഹൃവും മറ്റുള്ളവരെ ആകർഷിക്കുന്നതായിരുന്നു. ഭാഷയുടെ പരിമിതിയോ സംസ്ക്കാരങ്ങളുടെ വ്യത്യസ്തതയോ ഒന്നും സൗഹൃദങ്ങൾക്കു തടസ്സമായി നിന്നില്ല.

തൊണ്ണൂറു തികയാൻ ഏതാനും മാസങ്ങൾ അവശേഷിക്കേ അദ്ദേഹം തന്റെ ദൗത്യം പൂർത്തിയാക്കി കർത്തൃസന്നിധിയിലേക്കു പോയി. സംഭവബഹുലമായിരുന്നു ആ ജീവിതം. പതിനേഴു വർഷം കൊല്ലം മെത്രാസനത്തിന്റെ സാരഥി ആയും, ദീർഘമായ മുപ്പത്തഞ്ചുവർഷം കിഴക്കിന്റെ കാതോലിക്കാ ആയിട്ടും, മലങ്കരസഭ മുഴുവന്റെയും പരമാദ്ധ്യക്ഷനായും പ്രശസ്ത സേവനം അനുഷ്ഠിക്കാൻ സാധിച്ചു. സഭാന്തരീക്ഷം സംഘർഷഭരിതമായിരിക്കുമ്പോഴാണ് അദ്ദേഹം സഭയുടെ സാരഥ്യം ഏറ്റെടുത്തത്. എന്നാൽ സുപ്രീം കോടതിയിൽ നിന്നുള്ള അനുകൂല വിധിത്തീർപ്പിനെ തുടർന്ന് സമാധാനത്തിന്റെ തുറമുഖത്ത് സഭാനൗകയെ എത്തിച്ച് യോജിച്ച സഭയുടെ പരമാദ്ധ്യക്ഷനായി അംഗീകരിക്കപ്പെട്ടാണ് അദ്ദേഹം ദൗത്യം പൂർത്തിയാക്കിയത്. തികഞ്ഞ സംതൃപ്തിയോടും നിറഞ്ഞ കൃതാർത്ഥതയോടും ജീവിതം പൂർത്തീകരിക്കാൻ കഴിഞ്ഞ ധന്യാത്മാവായിരുന്നു അദ്ദേഹം. ശാദ്വല സമാധാനത്തിന്റെ ശാദ്വല ഭൂമിയിൽ നിന്നുകൊണ്ട് പ്രത്യാശാപൂർവ്വം സ്വജനങ്ങളെ നോക്കിക്കാണാൻ സാധിച്ചു. 1964 ജനുവരി മൂന്നിനു പിതൃസന്നിധിയിലേക്കു കടന്നു പോയ മലങ്കരയുടെ "വലിയ ബാവാ" സഭാ ചരിത്രത്തിലെ പ്രകാശഗോപുരമായി നിലകൊള്ളുന്നു.

യോജിച്ച മലങ്കരസഭയുടെ കാതോലിക്കാ എന്ന സ്ഥാനത്തിനർഹൻ അദ്ദേഹം മാത്രമേയുള്ളു. അദ്ദേഹം തിരോധാനം ചെയ്തിട്ട് അൻപതു വർഷം തികയുന്ന ഈ സന്ദർഭത്തിൽ ചരമ സുവർണ്ണ ജൂബിലി മലങ്കരസഭ മുഴുവൻ കൃതജ്ഞതാപൂർവ്വം ആഘോഷിക്കേണ്ടതാണ്. അതു ചെയ്യാത്ത പക്ഷം ചരിത്രം നമ്മോടു പൊറുക്കയില്ല. അദ്ദേഹം ആരംഭിച്ച മലങ്കരസഭ മാസിക അദ്ദേഹത്തെ അനുസ്മരിക്കുന്നത് കേവലം കടമ മാത്രമാണ്. ■

# നിയമത്തിന്റെ ഇതിഹാസകാരൻ

"ധനസമ്പാദനത്തിനായല്ല, മറ്റുള്ളവരുടെ കണ്ണീരൊപ്പുന്നതിനുവേണ്ടിയാണു ഞാൻ എന്റെ കഴിവുകൾ വിനിയോഗിച്ചതെന്ന സംതൃപ്തി എനിക്കുണ്ട് ഇതെന്റെ വിധി നിയോഗമാണ്. മനുഷ്യരാശിക്കുള്ള എന്റെ സംഭാവന നിസ്സാരമാണെങ്കിലും അതിനും ആത്മീയമായ ഒരു മാനമുണ്ട്...."



ജസ്റ്റിസ്
വി. ആർ. കൃഷ്ണയ്യർ

നിയമത്തിന്റെ ഇതിഹാസകാരനായ ജസ്റ്റീസ് വി. ആർ. കൃഷ്ണയ്യർക്ക് ഇത് 98 ന്റെ നിറവ്. നിയമജ്ഞൻ, ഭരണ തന്ത്രജ്ഞൻ, പൊതു പ്രവർത്തകൻ എന്നീ നിലകളിൽ പ്രശസ്തനായ അദ്ദേം ഒരു നൂറ്റാണ്ടിന്റെ ഇതിഹാസമാണ്. കേരളത്തിലെ ആദ്യമന്ത്രിസഭയിലെ ആഭ്യന്തരമന്ത്രി (1957–59) പിന്നീട് ഹൈക്കോടതിയിലും സുപ്രീം കോടതിയിലും ജഡ്ജി. നിയമം, സാമൂഹിക പുരോഗതി, മനുഷ്യാവകാശങ്ങൾ എന്നിവ ആധാരമാക്കി 100 ലധികം ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും രചിച്ചു. 1999–ൽ പദ്മവിഭൂഷൺ ലഭിച്ച വി.ആർ. കൃഷ്ണയ്യരെ ഇന്ത്യയുടെ മുൻ ചീഫ് ജസ്റ്റിസ് ആർ.സി. ലഗോട്ടി, നിയമത്തിന്റെയും സാഹിത്യത്തിന്റെയും, തത്ത്വചിന്തയുടെയും 'ജീവിക്കുന്ന ഇതിഹാസ'മെന്നു വിശേഷിപ്പിച്ചു.

നിയമം, രാഷ്ട്രീയം, സാമൂഹികം തുടങ്ങിയ എല്ലാ മേഖലകളിലും അർപ്പണത്തോടും ആത്മാർത്ഥതയോടും നിപുണതയോടും കർമ്മനിരതനായ അദ്ദേഹം കൈവച്ച മേഖലകളിലെല്ലാം വൈശിഷ്ട്യത്തിന്റെ മായാത്ത മുദ്ര പതിപ്പിച്ചു.

ഒരു പാലക്കാടൻ ഗ്രാമത്തിൽ 1915 നവംബർ 15നാണ് കൃഷ്ണയ്യർ ജനിച്ചത്. അച്ഛനും അമ്മാവനും അഭിഭാഷകരായിരുന്നു അദ്ദേഹം പറയുന്നു:

"എന്റെ അമ്മ ഒരു നാട്ടിൻ പുറത്തുകാരിയായിരുന്നു. എങ്കിലും അയൽപക്കത്തുള്ളവരോടും തന്റെ ഏഴു മക്കളോടും ഒരുപോലെ സ്നേഹവാത്സല്യത്തോടെ പെരുമാറി. പ്രകൃതി സ്നേഹവും പാവപ്പെട്ട ഗ്രാമീണരോടുള്ള കരുണയുമായിരുന്നു അമ്മയുടെ കൈമുതൽ."

നിയമം–നീതിന്യായ ആഭ്യന്തര-ജയിൽ വകുപ്പുകളിലെ മന്ത്രി എന്ന നിലയ്ക്കുള്ള അനുഭവ പരാജയം നീതിനിർവ്വഹണത്തെ സ്വാധീനിച്ചതായി രേഖപ്പെടുത്തിയിട്ട്. 'വിധി ന്യായങ്ങളിൽ നീതിയാണെന്റെ ലക്ഷ്യം. നിയമം കേവലം ഉപകരണം മാത്രം'.

പണക്കാർ കൈയ്യടക്കി വെച്ച വ്യവഹാര സമ്പ്രദായത്തിൽ വിപ്ലവകരമായ മാറ്റം വരുത്തുവാനുള്ള അപൂർവ്വമായ അവസരം എനിക്കു കൈവന്നു എന്നതാണ് ഞാൻ സുപ്രീം കോടതിയിൽ നിയമിതനായതുകൊണ്ടുണ്ടായ നേട്ടമെന്ന് അദ്ദേഹം പറയുന്നു.

കോടതകളിൽ കെട്ടിക്കിടക്കുന്ന കേസുകളുടെ എണ്ണം ജൂഡീഷ്യറിയെ ലജ്ജിപ്പിക്കേണ്ടതാണെന്നും നീതി ലഭ്യമാക്കുന്നതിൽ പത്തോ അതിലധികമോ വർഷത്തെ കാലതാമസം ഇന്ത്യയിൽ അസാധാരണമല്ലെന്നും വ്യക്തമാക്കുന്നു. അദ്ദേഹം പറയുന്നു: കൃത്യമായി വിധി പ്രസ്താവിക്കുന്നതിൽ സുപ്രീം കോടതിയും മാതൃക കാണിക്കുന്നില്ലെന്നതാണു വാസ്തവം. "ഭൂമിയിലെ ഉപ്പാണു നിങ്ങൾ. പക്ഷെ, ഉപ്പിന് അതിന്റെ രുചി നഷ്ടപ്പെട്ടാൽ ഉപ്പിനെവിടെപ്പോവും".

സുപ്രീം കോടതിയിൽ 1973 ജൂലൈ 12 മുതൽ ഏഴുവർഷവും നാലുമാസവും പ്രവർത്തിച്ച ജസ്റ്റീസ് വി. ആർ. കൃഷ്ണയ്യർ ദുർബല വിഭാഗങ്ങൾക്ക് അസ്പൃശ്യവും അപ്രാപ്യവുമായ സുപ്രീം കോടതി നടപടികളെ വിപ്ലവകരമാം വിധം മനുഷ്യത്വമുള്ളതാക്കിത്തീർത്തു.

"ഏഴുവർഷം കൊണ്ട് 400–ല്പരം കേസ്സുകളിൽ ഞാൻ വിധിപറഞ്ഞു." ഇതേ കാലയളവിന് മറ്റേതെങ്കിലും ന്യായാധിപൻ തീർപ്പാക്കിയതിന്റെ ഇരട്ടിയോളം വരും. ചില ജഡ്ജിമാർ ഒരൊറ്റകേസ്സിൽ പോലും വിധി പറയാതിരുന്നിട്ടുണ്ട്. മറ്റുള്ളവർ വല്ലപ്പോഴും പറഞ്ഞാലായി. കൃത്യവിലോപത്തിന് ഒരു ശിക്ഷയുമില്ലല്ലോ.

1980 നവംബർ 15-ന് ന്യൂഡൽഹിയിൽ നടന്ന ചടങ്ങിൽ ബാർ അസോസിയേഷൻ നൽകിയ മംഗളപത്രത്തിൽ പറയുന്നു:

"സാധുക്കൾക്കും നിരാലംബർക്കും ദരിദ്രർക്കും വേണ്ടി കോടതിയുടെ കവാടങ്ങൾ അങ്ങു തുറന്നു കൊടുത്തു. നിയമ സഹായത്തിനും നിയമ പരിഷ്കരണത്തിനുവേണ്ടിയുള്ള അങ്ങയുടെ കുരിശു യുദ്ധവും സാധാരണക്കാരോടുള്ള അനുഭാവവും മനുഷ്യാവകാശങ്ങളോടുള്ള അർപ്പണബോധവും ജുഡീഷ്യറിയുടെ സ്വാതന്ത്ര്യത്തിനും നിയമ വാഴ്ചയ്ക്കും വേണ്ടിയുള്ള പോരാട്ടങ്ങളും നമ്മുടെ നീതി ന്യായ സംവിധാനത്തിന്റെ പുരോഗതിക്കുള്ള രാസത്വരകമായി വർത്തിച്ചു. ശ്രേഷ്ഠമായ ഈ സംഭാവനകൾ അങ്ങയെ ഏവർക്കും പ്രിയപ്പെട്ടവനാക്കി."

സാമൂഹിക നീതിയാണ് ഭരണഘടന നമ്മുടെ മേൽ ഏല്പിച്ചിട്ടുള്ള ഒന്നാമത്തെ ഉത്തരവാദിത്വം. നീതി മനുഷ്യന്റെ പ്രശ്നപരിഹാരത്തിനുള്ള ബോധപൂർവ്വമായ പ്രവർത്തനമാണ്.

ഉയർന്ന വിശ്വാസ്യതയും തിരുത്തൽ ശേഷിയും സത്യസന്ധതയും പുലർത്തേണ്ടതാണ് ജുഡിഷ്യറി എന്ന് അദ്ദേഹം ഉറക്കെ പ്രഖ്യാപിക്കുന്നു.

നമ്മുടെ ജഡ്ജിമാർ ദേശീയ ജീവിതത്തിലെ സജീവ പങ്കാളികളാകണം എന്ന ആപ്തവാക്യം മുറുകെ പിടിക്കുന്ന ജസ്റ്റീസ് കൃഷ്ണയ്യർ പൊതു ജീവിതത്തിന്റെ തിരക്കിലും രാഷ്ട്രീയ പ്രശ്നങ്ങളിലും മനുഷ്യരാശിയെ ബാധിക്കുന്ന പൊതുപ്രശ്നങ്ങളിലും ഒരേ സമയം വ്യാപരിച്ചു.

അദ്ദേഹം ചോദിക്കുന്നു. "ഇന്ത്യൻ ജുഡിഷ്യൻ സർവ്വീസിന്റെ മുകൾത്തട്ടിൽ എത്ര ശതമാനം സ്ത്രീകളുണ്ട്? ഒരു ശതമാനത്തിൽ താഴെ മാത്രമായിരിക്കും. നിയമ സഭയിൽ എത്ര ശതമാനം വനിതകളുണ്ട്? പറയാനെനിക്കു ലജ്ജയാകുന്നു. ഇങ്ങനെ സമസ്ത ജീവിതത്തേക്കുറിച്ചും അദ്ദേഹം വിശാല കാഴ്ചപ്പാടുകൾ അവതരിപ്പിച്ചിട്ടുണ്ട്.

പണമോ, പദവിയോ, പേരോ, അധികാരമോ ഒരിക്കലും ഞാൻ കാംക്ഷിച്ചില്ല. പക്ഷെ പേരും പ്രശസ്തിയും ധാരാളം ലഭിച്ചു. ജസ്റ്റീസ് വി. ആർ. കൃഷ്ണയ്യർ നിയമത്തിനും നീതി ന്യായ വ്യവസ്ഥക്കും നൽകിയ സംഭാവനകൾ വിവിധ സർവ്വകലാശാലകളിൽ 10-ൽപ്പരം ഡോക്ടറൽ തീസ്സിസുകൾക്ക് വിഷയമാക്കി. അദ്ദേഹത്തെക്കുറിച്ച് വിവിധ ഭാഷകളിൽ പത്തിലധികം പുസ്തകങ്ങളാണ്. അതിൽ പ്രധാനപ്പെട്ടതാണ് വി.ആർ. കൃഷ്ണയ്യർ-ദി ലിവിങ്ങ് ലെജന്റ്, കൃഷ്ണയ്യർ - സ്പ്ലെൻഡർ ഓഫ് ഹ്യുമാനിസം ആന്റ് ജസ്റ്റീസ് എന്നിവ.

'അറിവും ആരോഗ്യവും' ആർക്കും നിഷേധിക്കപ്പെടാത്ത ഒരു വ്യവസ്ഥിതി സംജാതമാകണം' എന്ന ശുഭാപ്തി വിശ്വാസത്തോടെ വി. ആർ കൃഷ്ണയ്യർ ആത്മകഥ ഉപസംഹരിക്കുന്നു:

"ഈ ഭൂമിയിലെ എന്റെ കാഴ്ചകൾ നഷ്ടപ്പെടുകയും ജീവിതം നിശബ്ദം വിടവാങ്ങുകയും എന്റെ കണ്ണുകൾക്കു മീതേ കനത്ത തിരശ്ശീല വീഴുകളും ചെയ്യുന്ന നാൾ വരുമെന്ന് എനിക്കറിയാം".
(ഗീതാഞ്ജലി)

-അഡ്വ. ജെയ്സി കരിങ്ങാട്ടിൽ ■

ഗ്രിഗോറിയൻ ദർശനം - 1

ജോൺ കുന്നത്ത്

# കഷ്ടത എന്തുകൊണ്ട് ?

എന്തുകൊണ്ടാണ് നാം കഷ്ടത അനുഭവിക്കുന്നത്? ജീവിതത്തിലുടനീളം അനുഭവിക്കേണ്ടി വന്ന കഠിനമായ കഷ്ടപ്പാടുകളുടെ കഥ പറഞ്ഞുകൊണ്ടാണ് പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ആത്മകഥയിൽ ഈ ചോദ്യത്തിന് ഉത്തരം നൽകുന്നത്.

നാലു വയസ്സുള്ളപ്പോൾ ഒന്നാം ക്ലാസ്സിൽ പഠിക്കാൻ ചേർന്ന തന്നെ 'മഞ്ഞത്തവള' എന്നും 'കൊട്ടൂടിത്തലയൻ' എന്നും മറ്റും വിളിച്ച് സഹപാഠികൾ പരിഹസിച്ചു. മത്സ്യമെന്നു കരുതി ഒരു പാമ്പിനെ കടന്നു പിടിച്ചപ്പോൾ അതു കടിച്ചതും വിഷബാധയേൽക്കാതെ രക്ഷപെട്ടതും മരണം നമ്മുടെ സന്തതസഹചാരിയാണ് എന്ന ബോധം ആ പിഞ്ചു ബാലനിൽ ഉണ്ടാക്കി. നിങ്ങൾ കൊഞ്ചുതീനികളായ ക്രിസ്ത്യാനികൾക്ക് എങ്ങനെ മലയാള സാഹിത്യം വശമാവാനാണ്? എന്ന് ഒരു അദ്ധ്യാപകൻ പരിഹാസത്തോടെ ചോദിച്ചിരുന്നത് അദ്ദേഹം വേദനയോടെ ഓർക്കുന്നു.

ഒരു സ്ക്കൂൾ അദ്ധ്യാപകനായിരുന്നു പിതാവ്. വളരെ ദൂയെുള്ള പാഠശാലകളിൽ 28 രൂപാ മാസവരുമാനത്തിന് ജോലി ചെയ്ത് അദ്ദേഹം തന്റെ വലിയ കുടുംബം പുലർത്തി. പിതാവിന്റെ ദൂരയാത്രകളും വേണ്ടത്ര വരുമാനമില്ലായ്മയും തന്റെ മാതാവിന് വല്ലാത്ത മനോസംഘർഷം ഉണ്ടാക്കിയിരുന്നു. തുടർന്ന് തന്റെ പ്രിയപ്പെട്ട അമ്മ ഒരു മനോരോഗിയായ കഥ ഹൃദയവേദനയോടെ അദ്ദേഹം സ്മരിക്കുന്നു.

അമ്മ പലപ്പോഴും ബുദ്ധിസ്ഥിരതയില്ലാതെ വീട്ടിൽ നിന്ന് ഇറങ്ങിപ്പോകുമായിരുന്നു. ദിവസങ്ങൾക്കുശേഷം കീറിപ്പറിഞ്ഞ വസ്തുവുമായി അമ്മ തിരികെ എത്തിയിരുന്നു. പിതാവ് അമ്മയെ നിഷ്ക്കരണം തല്ലുന്നത് മക്കൾക്ക് നിസ്സഹായതയോടെ നോക്കി നിൽക്കേണ്ടി വന്നിട്ടുണ്ട്. മാതാവിന്റെ ബുദ്ധിസ്ഥിരതയില്ലാത്ത പെരുമാറ്റം നിമിത്തം സുഹൃത്തുക്കളുടെ മുമ്പിൽ തനിക്ക് അനുഭവിക്കേണ്ടിവന്ന അപമാനഭാരം അസഹനീയമായിരുന്നു. സ്ക്കൂൾ ഫൈനൽ പരീക്ഷയുടെ സമയത്ത് അമ്മയെ ഒരു മുറിയിൽ പൂട്ടി ഇട്ടിരിക്കുകയായിരുന്നു. എന്ന് വേദനയോടെ അദ്ദേഹം ഓർക്കുന്നു. കൊച്ചി രാജ്യത്തിന്റെ സ്ക്കൂൾ ഫൈനൽ പരീക്ഷയിൽ മൂന്നാം റാങ്കോടെ വിജയിച്ചു ആ സമർത്ഥനായ ബാലൻ. വിജയാഹ്ലാദത്തോടെ പിതാവിന്റെ അടുക്കലേയ്ക്ക് ഓടിയെത്തിയ ആ പിതാവിന്റെ വാക്കുകൾ വന്നു വീണു: " നിന്നെ കോളേജിൽ അയക്കാനൊന്നും എന്റെ കയ്യിൽ കാശില്ല."

മൂന്നു വർഷം എഴുത്തും വായനയുമായി കഴിച്ചുകൂട്ടി. 18-ാം വയസ്സിൽ 15 രൂപാ ശമ്പളത്തിൽ ഒരു ജോലി കിട്ടി. ഒരു ഷിപ്പിംഗ് കമ്പിനിയിൽ. രണ്ടു വർഷം കഴിഞ്ഞ് തപാൽ വകുപ്പിൽ 39 രൂപാ ശമ്പളത്തിൽ ജോലി. മദ്രാസിലായിരുന്നു ആദ്യനിയമനം. നാലഞ്ചു വർഷത്തിനു ശേഷം എറണാകുളത്തേക്ക് സ്ഥലം മാറ്റം കിട്ടി. തന്റെ അടുത്ത സുഹൃത്തിന്റെ ആക്സ്മിക നിര്യാണവും എത്യോപ്യയിൽ നിന്ന് വന്ന ഒരു കാനഡക്കാരനെ പരിചയപ്പെട്ടതും ജീവിതത്തിലെ വഴിത്തിരിവായി തുടർന്ന് തപാൽ വകുപ്പിലെ ജോലിവിട്ട് എത്യോപ്യയിലേക്ക് ഒരു അധ്യാപകനായി പോയി.

എത്യോപ്യയിൽ വച്ച് ചിക്കൻ പോക്സ് പിടിച്ചപ്പോൾ മൂന്നാഴ്ചക്കാലം അടച്ചിട്ട മുറിയിൽ ഏകാന്തവാസം അനുഭവക്കേണ്ടി വന്നു. ദൈവകരങ്ങളിലെക്ക് സ്വയം പൂർണ്ണമായി അർപ്പിക്കുവാൻ ഈ അനുഭവം കാരണമായി.

ജീവിതത്തിന്റെ ആദ്യഘട്ടത്തിൽ അനുഭവിക്കേണ്ടിവന്ന കഷ്ടപ്പാടുകൾ. തുടർന്ന് എത്യോപ്യയുടെ ചക്രവർത്തിയുമായി പരിചയപ്പെടാനിടയായി. അമേരിക്കയിലെത്തി കോളേജുവിദ്യാഭ്യാസം നേടുവാനിടയായി. അതിനുശേഷം വീണ്ടും മൂന്നു വർഷക്കാലം ചക്രവർത്തിയുടെ സെക്രട്ടറിയായി എത്യോപ്യയിൽ കഴിഞ്ഞു. വീണ്ടും ഉപരിപഠനാർത്ഥം യൂറോപ്പിലും അമേരിക്കയിലും ചില വർഷങ്ങൾ. അതു കഴിഞ്ഞ് അഖിലലോകസഭാ കൗൺസിലിന്റെ അസോസിയോറ്റ് ജനറൽ സെക്രട്ടറി എന്ന പദവിയിൽ ജനീവയിൽ മൂന്നു വർഷം. ഇക്കാലത്ത് ഒരു ദൈവശാസ്ത്രജ്ഞൻ എന്ന നിലയിൽ രണ്ടാം വത്തിക്കാൻ സുന്നഹദോസിൽ പങ്കെടുത്തു. ഇതിനിട



യിൽ പട്ടക്കാരനായി. കോട്ടയം ഓർത്ത ഡോക്സ് വൈദികസെമിനാരിയുടെ പ്രധാനാദ്ധ്യാപകനായി നിയമിതനായി. തുടർന്ന് ഒരു മെത്രാപ്പോലീത്തയായി ഡൽഹി ഭദ്രാസനത്തിന്റെ ചുമതല ഏറ്റു തുടർന്നുള്ള വർഷങ്ങളിൽ ലോക ത്തിലെ ഏറ്റവും സ്വാധീനശക്തിയുള്ള ഒരാളായി അദ്ദേഹം വളർന്നു. ലോക ത്തിന്റെ നന്മയ്ക്കും സമാധാനത്തിനും വേണ്ടി ആജീവനാന്തം പൊരുതിയ ഈ മഹാത്മാവിനെ തേടി ഒട്ടേറെ ബഹുമ തികൾ ലോകത്തിന്റെ നാനാ ഭാഗത്തു നിന്നും എത്തി.

ഇക്കാലമെല്ലാം കഷ്ടപ്പാടുകൾ അദ്ദേഹത്തിന്റെ സന്തതസഹചാരിയാ യിരുന്നു. തന്റെ ആത്മകഥ മുഴുവനാ ക്കാൻ കഴിയാതെ പോയതുകൊണ്ട് ശിഷ്ടജീവിതയാത്രയിൽ നേരിടേണ്ടി വന്ന ദുരിതാനുഭവങ്ങളെക്കുറിച്ച് അറി യുവാൻ നമുക്ക് ഭാഗ്യമില്ലാതെ പോയി. 71-ാം വയസ്സിൽ ജർമനിയിലേക്ക് പോകുന്ന വഴി വിമാനത്താവളത്തിൽ വച്ച് Stroke ഉണ്ടായി. ദൈവം എല്ലാം നന്മക്കു കാരണമാക്കും എന്ന് വിശ്വസി ച്ചുകൊണ്ട് ഒരു വീൽ ചെയറിൽ അദ്ദേഹം ജീവിതയാത്ര തുടർന്നു. 74-ാം വയസ്സിൽ ഇഹലോകയാത്ര അവസാനി പ്പിച്ചു.

തന്റെ ജീവിതാനുഭവങ്ങളുടെ വെളി ച്ചത്തിൽ കഷ്ടതയെപ്പറ്റി അദ്ദേഹം പറ യുന്നത് ഇങ്ങനെയാണ്. എന്തുകൊണ്ട് നാം കഷ്ടപ്പെടുന്നു എന്ന് അന്വേഷിച്ച് സമയം കളയേണ്ടതില്ല. കഷ്ടത ജീവി തത്തിന്റെ ഭാഗമാണ്. നന്മ ചെയ്തു കൊണ്ട് കഷ്ടം സഹിക്കുമ്പോൾ എന്തെ ന്നില്ലാത്ത സന്തോഷം നമുക്ക് അനുഭ വിക്കാം. മാത്രവുമല്ല, ഉയരങ്ങളിലേക്ക് കുതിക്കുവാനുള്ള ചവിട്ടുപടികളായി കഷ്ടതകളെ നമുക്ക് ഉപയോഗിക്കു കയും ചെയ്യാം. വിമാനം പറത്തുന്ന പൈലറ്റിന് മഴയെ തടയാനാവില്ല. എന്നാൽ മേഘങ്ങൾക്കു മുകളിലൂടെ വിമാനം പറത്താൻ കിട്ടിയ ഒരു നല്ല അവസരമായി അതിനെ കാണാം.

ജീവിതത്തിൽ നാം അഭിമുഖീകരി ക്കുന്ന കഷ്ടതകളോ പ്രശ്നങ്ങളോ ദൗർഭാഗ്യങ്ങളോ ആയിട്ടല്ല. ഉയരുവാ നുള്ള അവസരങ്ങളായി കാണുവാൻ പൗലോസ് മാർ ഗ്രിഗോറിയോസ് തിരു മേനി നമ്മെ ഉദ്ബോധിപ്പിക്കുന്നു. ■




## പെങ്കീസാ

**പെ**രുനാളുകളുടേയും ഞായ റാഴ്ചകളുടേയും യാമപ്രാർത്ഥന കളെ പൊതുവേ പെങ്കീസാ നമ സ്കാരം എന്നറിയപ്പെടുന്നു. 'ഫെൻകീത്തോ' എന്ന സുറിയാനി പദത്തിന്റെ അർത്ഥം 'എഴുത്തുപ ലക' (writing tablet), 'വാല്യം' (Volume), 'പുസ്തകം', 'എഴുത്ത്' (letter) 'ചെമ്പ് തകിട്' (a tablet of brass) എന്നൊക്കെയാണ്. ഗ്രീക്ക് ഭാഷയിലെ 'പിനാക്കിസ്', 'പിനാക്കിദോൻ' എന്നീ വാക്കുകളിൽ നിന്ന് രൂപം കൊണ്ട വാക്കാണ് 'പെങ്കീസാ' എന്നുള്ളത്. പുരാതന ദയറാകളിൽ യാമപ്രാർത്ഥനകൾ പലകകളിൽ എഴുതി നമസ്കാര സമ യങ്ങളിൽ സന്യാസികൾക്ക് ചൊല്ലുവാനായി ഉയർത്തി
പിടിച്ചിരുന്നു. ഈ പലകകളെ ഫെൻകീതോ എന്നറിയപ്പെട്ടിരുന്നു. അതിൽ നിന്നാണ് ഈ നമസ്കാരങ്ങൾക്ക് പെങ്കീസാ നമസ്കാരം എന്ന പേര് സിദ്ധിച്ചത്. നമ്മുടെ
ആരാധനാ പാരമ്പര്യത്തിൽ എല്ലാ ഞായറാഴ്ചകളിലേക്കും പെരുനാളുകൾക്കു മായി നമസ്കാരക്രമങ്ങൾ ഉണ്ട്. എന്നാൽ ഇതിൽ ചുരുക്കം മാത്രമേ മലയാളത്തി ലേക്ക്
പരിഭാഷപ്പെടുത്തിയിട്ടുള്ളു. മുമ്പ് പാമ്പാക്കുട മാർ ജൂലിയോസ് പ്രസിൽ നിന്ന് സുറിയാനി പെങ്കീസാ നമസ്കാരം 3 വാല്യങ്ങളായി പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവ പ്രസിദ്ധീകരിച്ചിരുന്നു. ഇതിന്റെ വിപുലമായ പതിപ്പിന് മൂസൽ പെങ്കീസാ എന്നറിയപ്പെടുന്നു.

**ഫാ. മാത്യു വർഗീസ്, റോം**

## പള്ളിക്കൂദാശ

കാനം വെട്ടുവേലിൽ സെ. തോമസ് ഓർത്തഡോക്സ് ദേവാലയ കൂദാശ ഒക്ടോബർ 15, 16 തീയതികളിൽ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.

## അവാർഡ്

സംസ്ഥാന ബെസ്റ്റ് ഫാർമസിസ്റ്റ് അവാർഡിന് എറണാകുളം അമൃതാ സ്ക്കൂൾ ഓഫ് ഫാർമസിയിലെ അസി. പ്രൊഫസർ ശ്രീമതി. ലീനാ തോമസിനെ സംസ്ഥാന ഡ്രഗ്ഗസ് കൺട്രോളർ, തിരുവ നന്തപുരം ഫാർമസി കോളേജ് പ്രൊഫസർ എന്നിവർ ഉൾപ്പെട്ട ഒരു വിദഗ്ധപാനൽ തെരഞ്ഞെടുത്തു.

# കരൾ പങ്കിട്ട സഹോദരങ്ങൾ





**'പപ്പാ...**
**അച്ചൻ അപ്പച്ചന് പപ്പായുടെ കരളു കൊടുക്കണം.**
**അച്ചൻ അപ്പച്ചനെ നമുക്ക് വേണം.**
**മരണത്തിൽ നിന്നും രക്ഷിക്കണം...'**
**പത്തു വയസ്സുള്ള സ്റ്റീഫൻ ജോർജ് ജോസഫിന്റെ സ്നേഹ പൂർവ്വമായ വാക്കുകൾക്ക് മുമ്പിൽ പിതാവ് ജോർജ് ജോസഫ് കീഴടങ്ങി.**

പന്തളം പൂഴിക്കാട് നെടിയത്ത് പുത്തൻവീട്ടിൽ ജോർജ് ജോസഫ് സഹോദരനായ റാന്നി ഹോളി ട്രിനിറ്റി ആശ്രമാംഗം ഫാ. രാജൻ ജോർജിന് കരൾദാനം നൽകി മരണമുഖത്തു നിന്നും വീണ്ടെടുത്തത് ദൈവഹിതം മാത്രം.
കഠിനമായ ഉപവാസവും പ്രാർത്ഥനയും നിരന്തരമായ അദ്ധ്വാനവും ഫാ. രാജൻ ജോർജിനെ തളർത്തി. കരളിലെ കൊഴുപ്പ് നഷ്ടപ്പെട്ട് അണുബാധിതനായ അദ്ദേഹത്തെ എറണാകുളം അമൃതാ ആശുപത്രിയിൽ 2013 ജൂൺ 12-ന് പ്രവേശിപ്പിച്ചു. വിദഗ്ധ ചികിൽസയിൽ ഡോക്ടർമാർ വിധി എഴുതി.



"കരളിൽ തീവ്രമായ അണുബാധ ഉണ്ടായി. കരൾ മാറ്റിവെച്ചെങ്കിൽ മാത്രമെ രക്ഷപെടുത്തുവാൻ കഴിയൂ. കൂടിയാൽ മൂന്നുമാസം വരെ ജീവിക്കുമായിരിക്കും. ഇങ്ങനെ പോയാൽ അബോധാവസ്ഥയിൽ ആകും. പിന്നെ ഒന്നും ചെയ്യുവാൻ കഴിയുകയില്ല. ഉടനെ ഒരു തീരുമാനത്തിൽ എത്തണം".

ശാരീരികമായി തളർന്ന് മരണത്തോട് മല്ലടിച്ച ഫാ. രാജൻ ജോർജിനെ രക്ഷപെടുത്തണമെങ്കിൽ കരൾ ദാനം ചെയ്യുവാൻ ആരെങ്കിലും ഉണ്ടാകണം. കാത്തിരിക്കുവാൻ അധികനാൾ കഴിയില്ല. അനുദിനം രോഗത്തിന്റെ തീവ്രത വർദ്ധിച്ചു. ശരീരഭാരം 38 കിലോ ആയി കുറഞ്ഞു. കരൾ മാറ്റി വെച്ചെങ്കിൽ മാത്രമെ ജീവൻ രക്ഷിക്കുവാൻ കഴിയൂ. ചികിൽസാ ചെലവ് 35 ലക്ഷം ആകും.

മഞ്ഞപ്പിത്ത ബാധയെ തുടർന്ന് ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ട വിവരം അറിഞ്ഞാണ് ദുബായിൽ ജോലിയുള്ള സഹോദരൻ ജോർജ് ജോസഫ് എറണാകുളത്ത് എത്തിയത്. എങ്ങനേയും സഹോദരന്റെ ജീവൻ രക്ഷിക്കണമെന്ന് ആഗ്രഹിച്ച അദ്ദേഹത്തിന്റെ മുമ്പിൽ മറ്റൊരു വഴിയും തുറന്നില്ല.

സന്ധ്യാ പ്രാർത്ഥന കഴിഞ്ഞപ്പോൾ 'പപ്പയുടെ കരൾ അച്ചൻ അപ്പച്ചന് കൊടുക്കരുതോ...' എന്ന മൂത്ത മകന്റെ വാക്കുകൾ. പ്രവാചക ശബ്ദമായി തോന്നി. പിന്നെ അധികം ചർച്ചകളും ആലോചനകളും ഉണ്ടായില്ല.

വൈദികനായ സഹോദരന് തന്റെ കരൾ പകുത്തു നൽകുവാൻ 44 കാരനായ ജോർജ് ജോസഫ് തീരുമാനിച്ചു. ഭാര്യ സുമാ ജോസഫും മക്കൾ സ്റ്റീഫനും സാമും പൂർണ്ണമായ പിന്തുണയും നൽകി.

2013 ജൂൺ 20-ന് ദീർഘമായ 14 മണിക്കൂർ ശസ്ത്രക്രിയയിലൂടെ കരൾ മാറ്റം വിജയകരമായി പൂർത്തീകരിച്ചു.

അമൃതാ ആശുപത്രിയിലെ ഡോക്ടറന്മാരായ സുജിന്ദ്രൻ, ദിനേഷ്

ബാലകൃഷ്ണൻ, ഉണ്ണികൃഷ്ണൻ എന്നിവരായിരുന്നു ശസ്ത്രക്രിയക്ക് മുഖ്യ നേതൃത്വം നൽകിയത്. കോലഞ്ചേരി മെഡിക്കൽ കോളജിലെ ഡോ. സാം. പി. ഫിലിപ്പും ഭാര്യ ഡോ. ആശാ സാമും കരൾ മാറ്റം വിശദമായി കൗൺസലിങ്ങിലൂടെ ഉപദേശിച്ചു.

ആശുപത്രിയിലെ ചികിൽസയും താമസവും ശസ്ത്രക്രിയയും എല്ലാം പുതിയ ജീവിതാനുഭവം പകർന്നു. ഇനി ഒരു വർഷത്തോളം മരുന്നു കഴിക്കണം. പ്രതിമാസം 25,000 രൂപാ ചെലവ് വരും. പൂർണ്ണ ആരോഗ്യത്തോടെ പഴയതുപോലെ ദൈനംദിന കർമ്മങ്ങൾ ഇവർക്കു നിർവ്വഹിക്കുവാൻ കഴിയും.

കരൾദാനം നൽകിയ ജോർജ് ജോസഫ് പറയുന്നു: 'സഹോദരനെ മരണത്തിന് വിട്ടുകൊടുക്കുവാൻ മനസ്സുവന്നില്ല. വൈദികനായ അദ്ദേഹം ദീർഘനാൾ ജീവിച്ചിരിക്കണമെന്ന് ആഗ്രഹിച്ചു.'

കരൾദാനത്തിന് 18 വയസ്സ് പൂർത്തിയാവണം. രക്തബന്ധത്തിൽപ്പെട്ടവരുടെ അവയവദാനമാണ് സർക്കാർ പ്രോത്സാഹിപ്പിക്കുന്നത്. സഹോദരൻ ആണെന്നു തെളിയിക്കുവാൻ നോട്ടറിയുടെ സാക്ഷ്യപത്രം, റേഷൻ കാർഡ് കോപ്പി, തിരിച്ചറിയൽ കാർഡ്, ഭാര്യയുടെ സമ്മതപത്രം എല്ലാം വേണം.

കരൾ വിലയ്ക്കു വാങ്ങുക പ്രയാസമാണ്. അതിന് വളരെയേറെ നിയമനടപടികൾ ഉണ്ട്. രക്തബന്ധത്തിൽപ്പെട്ടവരുടെ അവയവദാനം എളുപ്പമാണ്.

കരളും വൃക്കയും ജീവിച്ചിരിക്കുമ്പോൾ തന്നെ ദാനം ചെയ്യാം എന്ന് സ്ക്കൂളിൽ ടീച്ചർ പഠിപ്പിച്ചത് ഓർത്ത് എടുത്തതാണ് മകൻ സ്റ്റീഫൻ പറഞ്ഞത്. പപ്പായും അച്ചൻ അപ്പച്ചനും സൗഖ്യമായി എത്തിയതിൽ ദൈവത്തോട് അവർ നന്ദി പറഞ്ഞു.

കരൾ മാറ്റ ശസ്ത്രക്രിയ വിജയകരമായി പൂർത്തിയാക്കിയ പത്തനംതിട്ട മാർ ഗ്രീഗോറിയോസ് ശാന്തി സദനം ഡയറക്ടറുമായ ഫാ. രാജൻ ജോർജ് അനുഭവങ്ങൾ പങ്കിടുന്നു.

"എന്റെ രോഗാവസ്ഥയിൽ എനിക്കുവേണ്ടി പ്രാർത്ഥിക്കുകയും സഹായിക്കുകയും ചെയ്ത എല്ലാവരോടും കടപ്പെട്ടിരിക്കുന്നു. പ്രത്യേകിച്ച് റാന്നി ഹോളി ട്രിനിറ്റി ആശ്രമം, തുമ്പമൺ ഭദ്രാസനം തുടങ്ങി എല്ലാവരോടും നന്ദി വളരെയാണ്.

അവയവദാനത്തെ സഭ പ്രോത്സാഹിപ്പിക്കണം. വ്യാപകമായ ബോധനം നൽകണം. അവയവദാനം വലിയ സുകൃതവും ജീവന്റെ പിരിപോഷണവുമാണ്. കണ്ണ്, കരൾ, കിഡ്നി, ഹൃദയം തുടങ്ങിയവ ദാനം ചെയ്യുന്നത് മഹാപുണ്യമാണ്.

കരൾദാനം ചെയ്താൽ ആറുമാസത്തിനകം അത് പൂർവ്വസ്ഥിതിയിൽ എത്തും. കരൾ വളരും. അതിനാലാണ് കരൾദാന ശസ്ത്രക്രിയ 80 ശതമാനവും വിജയകരമായി തീരുന്നത്.

ഒക്ടോബർ 10-ന് ശാന്തിസദനത്തിൽ ഞാൻ വി. കുർബ്ബാന ചൊല്ലി. ഇപ്പോൾ പഴയതുപോലെ എല്ലാ കാര്യങ്ങളും നിർവ്വഹിക്കുവാൻ കഴിയുന്നു. ദൈവത്തിന്റെ അളവറ്റ കൃപയ്ക്ക് നന്ദി. നന്ദി മാത്രം.

മികച്ച സാമൂഹിക സേവനത്തിനുള്ള 2011-ലെ ഡോ. അംബേദ്ക്കർ നാഷണൽ അവാർഡ് നേടിയ ഫാ. രാജൻ ജോർജ് 12 ലധികം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. സോഷ്യോളജിയിൽ എം.എയും വേദശാസ്ത്രത്തിൽ ബിഡിയും കരസ്ഥമാക്കി.

അമ്പതാം വയസ്സിലേക്ക് പ്രവേശിക്കുന്ന ഫാ. രാജൻ ജോർജ് നിരാലംബരായ കരൾ രോഗികൾക്കായി ഒരു 'ലിവർ ഫൗണ്ടേഷൻ' ആരംഭിക്കുവാനുള്ള പദ്ധതികൾ ആരംഭിക്കുകയാണ്. അങ്ങനെ അവയവദാന പദ്ധതികൾക്ക് ജീവിതവും അനുഭവവും ഒരു കരൾ സ്പർശമായി തീരുന്നു.

ഫോൺ: 9447269621

- ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

## കോലഞ്ചേരി...

11-ാം പേജിൽ നിന്നു തുടർച്ച...

മറ്റും നേതൃത്വത്തിലായിരുന്നു, മലങ്കരസഭയിൽ നേരത്തെ മെത്രാൻ സ്ഥാനാഭിഷേകം സംബന്ധിച്ചു നടത്തിയ എല്ലാ ക്രമീകരണങ്ങളെയും വെല്ലുന്ന തലത്തിലുള്ള സജ്ജീകരണങ്ങളായിരുന്നു കോലഞ്ചേരി പള്ളിയിലേത്. സമുന്നതരായ മേല്പട്ടക്കാർ മൂന്നുപേരും സഭയുടെ വൻ സമ്പത്താണെന്നു പാത്രിയർക്കീസിന്റെ കല്പനയിൽ പറഞ്ഞിരുന്നു.

എല്ലാവിധത്തിലും പുരോഗമിച്ചു വന്ന കോലഞ്ചേരി ഇടവക ജനങ്ങൾ കക്ഷിഭിന്നതയെല്ലാം കടലിൽ എറിഞ്ഞ ശേഷം 1959 മുതൽ 1974 വരെ സമാധാനത്തിന്റെ കരയിൽ കയറി ഒത്തൊരുമിച്ചു പള്ളിയിൽ ആരാധന നടത്തിവന്നു. 1959 മാർച്ച് 8-നു ചേർന്ന പള്ളിപ്പൊതുയോഗം മലങ്കര സഭ 1934-ൽ പാസ്സാക്കിയ ഭരണഘടന സസന്തോഷം അംഗീകരിക്കുകയും ചെയ്തു.

മലങ്കരസഭയിലെ ആദ്ധ്യാത്മികവും ഭൗതികവുമായ അധികാരങ്ങൾ നഷ്ടപ്പെട്ട സിറിയൻ ഓർത്തഡോക്സ് പാത്രിയർക്കീസ് യാക്കൂബ് തൃതീയൻ പിന്നീട് മലങ്കരസഭാധ്യക്ഷൻ അറിയാതെ അനധികൃതമായി ആദ്ധ്യാത്മികവും ഭൗതികവുമായി വേണ്ടത്ര യോഗ്യത ഇല്ലാത്ത ചിലരെ മേല്പട്ടക്കാരായി വാഴിക്കുകയും സഭാ സ്ഥാപകനും ക്രിസ്തു ശിഷ്യനുമായ മാർത്തോമ്മാ ശ്ലീഹായുടെ പൗരോഹിത്യ നൽവരം "ഇല്ലാതാക്കി" കല്പന ഇറക്കുകയും ചെയ്തപ്പോൾ ചത്തുപോയ ഭിന്നത വീണ്ടും തല പൊക്കി. അതിനെ ആശ്ലേഷിച്ച ഒരു ന്യൂനപക്ഷം 'പുത്തൻ കുരിശു' കേന്ദ്രമാക്കി രൂപവൽക്കരിച്ച കൂട്ടായ്മയും പുത്തൻ ഭരണഘടനയുമാണു അധികാര-ധനാർജ്ജന ലക്ഷ്യത്തോടെ കലഹങ്ങൾ നടത്തുന്നതെന്നതു ആധുനിക ചരിത്രം. സത്യഗ്രഹം കൊണ്ടും വ്യാജ പ്രസ്താവനകൾ കൊണ്ടും വോട്ടു കാര്യം പറഞ്ഞുള്ള താണ രാഷ്ട്രീയ ഭീഷണികൊണ്ടും തങ്ങളെക്കാൾ ധാർമ്മിക ഭൗതിക കാര്യങ്ങളിൽ ഔന്നത്യവും അവഗാഹവുമുള്ള പ്രബുദ്ധരായ സഭാംഗങ്ങളെ വഴിതെറ്റിക്കാമെന്ന വ്യാമോഹവും നടക്കുമെന്നു തോന്നുന്നില്ല.

നിയമം നിയമത്തിന്റെ വഴിക്കു പോകുമ്പോൾ സത്യം മറച്ചു പിടിക്കാൻ ചിലർ ശ്രമിച്ചാലും കോലഞ്ചേരിപ്പള്ളിയങ്കണത്തിലെ കല്ലുകൾ പോലും ആ നിത്യസത്യം എന്തെന്ന് ആർത്ത് കൊണ്ടിരിക്കും. കോലഞ്ചേരിപ്പള്ളിയിൽ ഒരു വിലക്കും ഇല്ലാതെ ഇടവകയിൽപെട്ട എല്ലാവർക്കും കയറി ആരാധിക്കാം. എന്നാൽ പള്ളിയിൽ കയറി ആരാധനയ്ക്കു നേതൃത്വം നൽകാൻ മലങ്കര മെത്രാപ്പോലീത്താ നിയോഗിച്ചിരിക്കുന്ന പട്ടക്കാർക്കും മേല്പട്ടക്കാർക്കു മാത്രമേ അധികാരാവകാശങ്ങൾ ഉള്ളു. അതാണു കോടതി വിധികളുടെ സാരം. "ഒരു കൈയിൽ കമ്പി വടിയും മറുകൈയിൽ കേസുകെട്ടും കൊണ്ടു പള്ളി പടിച്ചടക്കാനാവില്ലല്ലോ" വെടിപ്പുള്ള കൈയും നിർമ്മല ഹൃദയവും ഉള്ളവർ മാത്രമേ ദൈവത്തിന്റെ വിശുദ്ധ സ്ഥലത്തു നിലനിൽക്കുകയുള്ളു" എന്നല്ലേ സങ്കീർത്തനക്കാരൻ നമ്മെ സദാ അനുസ്മരിപ്പിക്കുന്നത്.

## 'വീടിനൊരു മലങ്കരസഭ'

### സബ്ക്രിപ്ഷൻ മൊബിലൈസേഷൻ പ്രോഗ്രാം 2013

മലങ്കരസഭ മാസികയുടെ ഭദ്രാസനതല പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടും വിവിധ മേഖലകളെ ബ്യൂറോകളായി തിരിച്ചു കൊണ്ടും മുൻവർഷങ്ങളിൽ പ്രവർത്തകർക്ക് നൽകിയിരിക്കുന്ന അനുമതികളുടെ കാലാവധി അവസാനിക്കുകയാണ്. പ്രവർത്തനനിരതമല്ലാത്ത മേഖലകളും സഭാ മാസിക ഡയോസിഷൻ മാനേജർമാരും താഴെ പറയുന്ന നമ്പരുകളുമായി ബന്ധപ്പെട്ട് വാർഷിക സ്റ്റേറ്റ്മെന്റ് സമർപ്പിക്കുകയും അനുമതി പത്രങ്ങളും പ്രസിഡന്റ് തിരുമേനിയുടെ കല്പനകളും പുതുക്കി വാങ്ങുവാൻ ശ്രദ്ധിക്കണം.

Off. : 0481 - 2573234, Mob.: 9744648617



ശതാഭിഷേകം

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

# സഭാചരിത്രത്തിലെ മാമ്മൻ സ്പർശം

പ്രമുഖ സഭാചരിത്രകാരനും പത്രപ്രവർത്തകനുമായ കോട്ടയ്ക്കൽ കെ. വി. മാമ്മൻ ശതാഭിഷേക നിറവിൽ.

സഭാചരിത്രം, സഭാപിതാക്കന്മാരുടെ ജീവചരിത്രം എന്നിവ ഉൾപ്പെടെ അറുപതിലധികം പുസ്തകങ്ങൾ എഴുതുകയും എഡിറ്റു ചെയ്തു പ്രസിദ്ധീകരിക്കുകയും ചെയ്തു. കഴിഞ്ഞ 60 വർഷമായി മലയാളമനോരമയും മലങ്കരസഭയും മറ്റു മാസികകളുമായി ബന്ധപ്പെട്ട് കോട്ടയത്തു താമസിക്കുന്ന അദ്ദേഹം ആധുനിക മലങ്കര സഭാചരിത്രത്തിന്റെ വിവിധ സുപ്രധാന സംഭവങ്ങൾക്കും സാക്ഷിയാണ്.

പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാലം മുതലുള്ള ആറു കാതോലിക്കാ ബാവാമാരുടെ പ്രവർത്തനങ്ങളിൽ സാക്ഷിയായ കെ. വി. മാമ്മൻ അക്ഷരലോകത്ത് തുറന്നിട്ടിരിക്കുന്നത് ചരിത്രത്തിന്റെ രാജവീഥിയാണ്. അതിനാൽ അദ്ദേഹം പറയുന്നു: "ഞാൻ നേരിട്ടു കണ്ടതും കേട്ടതും റിപ്പോർട്ടു ചെയ്തിട്ടുള്ളതുമായ കാര്യങ്ങൾ അടിസ്ഥാനരഹിതമെന്ന് മറ്റാർക്കും പറയുവാൻ കഴിയില്ല. സഭാസംബന്ധമായ ചരിത്രപുസ്തകങ്ങൾ സഭയുടെ ആഭിമുഖ്യത്തിൽ നേരിട്ടിറക്കാത്തത് എതിരാളികൾ അവയുടെ അടിസ്ഥാനത്തിൽ പഴുതുകൾ കണ്ടെത്തി സഭാനേതാക്കളെ കോടതി കയറ്റുമെന്ന ഭയം കൊണ്ടാവാം. എന്നാൽ എന്റെ പുസ്തകങ്ങളുടെ ഉള്ളടക്കത്തെ സംബന്ധിച്ചിടത്തോളം ഞാൻ മാത്രമാണ് ഉത്തരവാദി."

പത്തനംതിട്ട മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് ഇടവകാംഗമായ കോട്ടയ്ക്കൽ എം. വർഗീസിന്റെയും മറിയാമ്മയുടെയും നാലാമത്തെ മകനായ കെ. വി. മാമ്മൻ കോളജ് വിദ്യാഭ്യാസത്തിനായാണ് കോട്ടയത്തേക്ക് കുടിയേറിയത്. സി. എം. എസ്. കോളജിൽ നിന്നും ഹിസ്റ്ററി ആൻഡ് എക്കണോമിക്സിൽ ബിരുദം നേടി (1951-53). പഠനകാലത്ത് പത്രപ്രവർത്തനത്തിൽ താൽപര്യം വളർന്നു. ചർച്ച് വീക്കിലിയുമായി ബന്ധപ്പെട്ട് അക്കാലം സഭാചരിത്ര രചനകൾക്ക് തുടക്കമിട്ടു.

ബിരുദം നേടിയ അന്നുതന്നെ മലയാളമനോരമ ദിനപത്രത്തിൽ, 1953 ജൂൺ 15-ന് പത്രാധിപ സമിതിയിൽ ജോലി നേടി.

'ഞാൻ 1953 മുതൽ 1990 വരെ മലയാളമനോരമ പത്രാധിപസമിതിയിൽ പ്രവർത്തിച്ചു. കെ. സി. മാമ്മൻ മാപ്പിളയുടെ കാലത്ത് മലയാളമനോരമ പത്രാധിപസമിതിയിൽ പ്രവേശിച്ച് ജീവിച്ചിരിക്കുന്ന ഏകവ്യക്തിയാണ് ഞാൻ. ജേർണലിസം കോഴ്സ് പൂർത്തിയാക്കിയ ആദ്യ വ്യക്തിയും.'

സഭാചരിത്രം, പത്രപ്രവർത്തനം, മലയാള സാഹിത്യം എന്നിവയിൽ വ്യുൽപത്തി നേടിയ കെ. വി. മാമ്മൻ ആദ്യകാലത്ത് പത്രപ്രവർത്തനത്തോടൊപ്പം മലയാളമനോരമയുടെ ബാലജനസഖ്യം പ്രവർത്തനങ്ങൾക്കും കാർഷിക പംക്തിക്കും നേതൃത്വം നൽകി.

ബാലജനസഖ്യത്തിന്റെ 'ശങ്കരച്ചേട്ടനായി' നിയമിതനായി. തിരുവിതാംകൂർ മുഴുവൻ ബാലജനസഖ്യം സംഘടിപ്പിക്കുക, പ്രസംഗിക്കുക, പത്രത്തിൽ ശങ്കരച്ചേട്ടന്റെ കത്തെഴുതുക ഇവയായിരുന്നു മുഖ്യദൗത്യം.' കേരളാ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയും പ്രധാനമന്ത്രി മൻമോഹൻസിങ്ങിന്റെ മുഖ്യഉപദേശകനായ ടി. കെ. എ. നായരും അക്കാലത്തെ ബാലജനസഖ്യം പ്രവർത്തനത്തിലൂടെ ഉയർന്നുവന്ന പ്രമുഖ വ്യക്തികളിൽ ഉൾപ്പെടുന്നതിൽ കെ. വി. മാമ്മൻ സന്തോഷിക്കുന്നു.

കെ. വി. മാമ്മന്റെ മലയാളമനോരമയിലെ ദീർഘമായ പത്രപ്രവർത്തന ചരിത്രം മലങ്കരസഭയുമായി ബന്ധപ്പെട്ടുള്ളതാണ്. സഭകളുടെ വാർത്തകൾ പരിശോധിക്കുകയും തിരുത്തുകയും ചെയ്യുന്ന മുഖ്യധർമ്മം കെ. വി. മാമ്മനിലാണ് ഭരമേൽപ്പിച്ചിരുന്നത്. സഭാദ്ധ്യക്ഷന്മാരുടെ പേരും സ്ഥാനനാമങ്ങളും മറ്റും കൃത്യമായി അച്ചടിച്ചു വരണമെന്ന് മനോരമയ്ക്ക് നിർബന്ധം ഉണ്ട്. ക്രൈസ്തവസഭകളുടെ വിവിധ വാർത്തകൾ ശേഖരിക്കുന്നതിനും പ്രധാന സംഭവങ്ങൾ റിപ്പോർട്ടു ചെയ്യുന്നതിനും അദ്ദേഹത്തെ നിയോഗിച്ചിരുന്നു. പ്രത്യേകിച്ച് മലങ്കര ഓർത്തഡോക്സ് സഭാസംബന്ധമായ വാർത്തകളുടെയും ക്രൈസ്തവ സഭകളുടെ റിപ്പോർട്ടുകളുടെയും ഫൈനൽ വാക്കായിരുന്നു കെ. വി. മാമ്മൻ.

മലയാള മനോരമയിൽ 38 വർഷത്തെ സേവനത്തിനുശേഷം (1953-90) അസിസ്റ്റന്റ് എഡിറ്റർ എന്ന നിലയിൽ വിരമിച്ചു. ചർച്ച് വീക്കിലിയുടെ സഹപത്രാധിപരായിരുന്നു. മലങ്കര സഭാ മാസികയുടെയും ഓർത്തഡോക്സ് യൂത്തിന്റെയും പത്രാധിപസമിതി അംഗമായി ദീർഘകാലം പ്രവർത്തിച്ചു.

പത്രലോകത്തുനിന്നും വിരമിച്ചെങ്കിലും കഴിഞ്ഞ 25 വർഷമായി എഴുത്തിന്റെയും പുസ്തക പ്രസിദ്ധീകരണത്തിന്റെയും നിരന്തര തപസ്യയിലാണ് 83 കടന്ന കെ. വി. മാമ്മൻ.

ചരിത്രത്തിൽ വിസ്മൃതമാകുന്ന അനേക സംഭവങ്ങളേയും വ്യക്തികളേയും അക്ഷരങ്ങളിലൂടെ അനശ്വരനാക്കിയ കെ. വി. മാമ്മൻ എഴുത്തിന്റെ

പുതിയലോകം സൃഷ്ടിച്ചു. പ്രസിദ്ധീകരണ രംഗത്ത് തനതായ തായ്‌വഴി പകർന്നു. 2013 നവംബർ 11-ന് ശതാഭിഷിക്തനാകുന്ന കെ. വി. മാമ്മൻ പിന്നിട്ട വഴികൾ തുറന്നു തരുന്നു.

**മലയാളമനോരമയിലെ പത്രപ്രവർത്തന ജീവിതം.......?**

മലയാള മനോരമ അഗ്നിപരീക്ഷണങ്ങൾ അതിജീവിച്ചു വളർന്ന സ്ഥാപനമാണ്. മാധ്യമരംഗത്ത് വൻകിട സ്ഥാപനമായി അതു വളർന്നു. വളരെ സന്തോഷത്തോടെയാണ് 38 വർഷം അവിടെ പ്രവർത്തിച്ചത്. മലങ്കര സഭയുടെ പ്രതിസന്ധികളിൽ മലയാളമനോരമ അത്താണിയായി നിലകൊണ്ടിട്ടുള്ള ചരിത്രമാണ് അതിനുള്ളത്. മനോരമ ആദ്യകാലം മുതൽ വളർത്തി എടുത്ത സഭാസ്നേഹം അത്യധികം ശ്രേഷ്ഠമാണ്. അത് ആർക്കും മറക്കുവാൻ കഴിയത്തില്ല. മലങ്കര സഭാചരിത്രത്തിൽ മനോരമ വഹിച്ച പങ്ക് പ്രത്യേകം പഠനാർഹമാണ്. മനോരമയിൽ സഭാവാർത്തകൾ പരിശോധിക്കുവാനും അവതരിപ്പിക്കുവാനും എന്നെ പ്രത്യേകം ചുമതലപ്പെടുത്തിയിരുന്നു. മലയാള മനോരമയിൽ പ്രസിദ്ധീകരിച്ച സഭാവാർത്തകൾ അധികവും എഴുതിയിരിക്കുന്നത് ഞാനാണ്. 1964-ൽ ഔഗേൻ ബാവായെ വാഴിച്ചതിന്റെയും വലിയ ബാവാ ദിദിമോസ് പ്രഥമൻ ബാവായെ 1966-ൽ കോലഞ്ചേരിയിൽ വച്ച് മേൽപ്പട്ടക്കാരനായി വാഴിച്ചതിന്റെയും റിപ്പോർട്ടുകൾ പ്രത്യേകം ശ്രദ്ധേയമാണ്. കൃത്യവും നിഷ്പക്ഷവുമായ വാർത്തകൾ അവതരിപ്പിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്.

എന്റെ അനുഭവത്തിൽ സഭ മാധ്യമങ്ങളെ ഉൾക്കൊള്ളണം. അവയെ ഫലപ്രദമായി പ്രയോജനപ്പെടുത്തുവാൻ ശ്രദ്ധിക്കണം. എല്ലാ മുഖ്യധാരാ മാധ്യമങ്ങളുമായി ഉറ്റബന്ധം വളർത്തിയെടുക്കണം. മാധ്യമത്തിന്റെ ശക്തിയും പ്രചരണ ശേഷിയും ശക്തമാണല്ലോ.

**സഭാചരിത്ര സംബന്ധമായ പുസ്തക പ്രസിദ്ധീകരണം എങ്ങനെ കാണുന്നു?**

സഭാചരിത്രം, വിജ്ഞാനകോശം, സഭാ പിതാക്കന്മാരുടെ ജീവചരിത്രം, യാത്രാവിവരണം, നാടകം തുടങ്ങി വിവിധ മേഖലകളിലായി 60-ൽപ്പരം പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ ബർന്നബാസ് എന്നിവരുടെ ആദ്യപുസ്തക എനിക്ക് പ്രസിദ്ധീകരിക്കുവാൻ സാധിച്ചു.

സുപ്രസിദ്ധ ചരിത്രകാരനായ ഇസെഡ്. എം. പാറേട്ട് പ്രായാധിക്യം വകവെയ്ക്കാതെ ഗവേഷണപഠനങ്ങളുടെ പിൻബലത്തോടെ പല വാല്യങ്ങളിലായി സഭാചരിത്രം തയ്യാറാക്കി മലങ്കരസഭയ്ക്ക് സമർപ്പിച്ചു. സഭയിലെ പ്രമുഖർ ആരെങ്കിലും അദ്ദേഹത്തെ വേണ്ടപോലെ ആദരിക്കുകയോ അഭിനന്ദിക്കുകയോ ചെയ്തതായി അറിയില്ല. ഇതുതന്നെയാണ് സാഹിത്യ-സഭാചരിത്ര ഗവേഷകനായ ഡോ. സാമുവേൽ ചന്ദനപ്പള്ളിക്ക് ലഭിച്ചതും.

ഞാൻ ഇക്കാര്യം എല്ലാം ചെയ്യുന്നത് സഭയോടുള്ള സ്നേഹം കൊണ്ടാണ്. മാക്കാംകുന്നിലും പുതുപ്പള്ളി നിലയ്ക്കലുമായി സണ്ടേസ്കൂളിൽ ഞാൻ 50 വർഷം പഠിപ്പിച്ചു. സഭയുടെ ചരിത്രവും പിതാക്കന്മാരുടെ ജീവിതവും സണ്ടേസ്കൂൾ വിദ്യാർത്ഥികൾ വേണ്ടത്ര പഠിക്കുന്നില്ല. ആ കുറവ് പരിഹരിക്കപ്പെടുവാൻ എന്റെ പുസ്തകങ്ങൾ പ്രയോജനപ്പെടുമെന്ന് വിശ്വസിക്കുന്നു.

**എഴുത്തിനെ എങ്ങനെ വിലയിരുത്തുന്നു?**

ചരിത്രം, ഐതിഹ്യം, പാരമ്പര്യം, എന്നിവ വാമൊഴിയിലും വരമൊഴിയിലും കെട്ടുപിണഞ്ഞു കിടക്കുന്ന ക്യാൻവാസിലാണ് യഥാർത്ഥ 'ചരിത്രത്തെ' കണ്ടെത്തേണ്ടത്.

അടിസ്ഥാനരഹിതവും നിരാധാരവുമായ അഭിപ്രായങ്ങൾ സഭാചരിത്രത്തിന് ഏൽപ്പിച്ചിരിക്കുന്ന ക്ഷതങ്ങൾ തുറന്നുകാട്ടി നെല്ലും പതിരും മാറ്റി സഭാചരിത്രഗാത്രത്തെ നിർമ്മലമാക്കുന്ന കർത്തവ്യമാണ് ഒരളവിൽ ഞാൻ നിർവ്വഹിച്ചിരിക്കുന്നത്. ഇത് മാതൃസഭയോടുള്ള എന്റെ താൽപ്പര്യം കൊണ്ട് മാത്രമാണ്.

വ്യാപകമായി പരസ്യം നൽകിയിട്ടും ആദായകരമായ പ്രീ പബ്ലിക്കേഷൻ വ്യവസ്ഥ പ്രഖ്യാപിച്ചിട്ടും ആദ്ധ്യാത്മിക സംഘടന പ്രവർത്തകരോ, സഭാസ്ഥാനികളോ, വൈദികരോ പുസ്തകം വാങ്ങുന്നതിനോ, വായിക്കുന്നതിനോ, പ്രചരിപ്പിക്കുന്നതിനോ താൽപര്യം കാണിക്കാറില്ല എന്നത് പരമാർത്ഥം.

സഭാ സംബന്ധമായ പ്രസിദ്ധീകരണങ്ങളും പുസ്തകങ്ങളും വിജയിക്കണമെങ്കിൽ പ്രതിഭാസമ്പന്നരായ വ്യക്തികളെ കണ്ടെത്തി അവരുടെ ആത്മാർത്ഥമായ സഹകരണം ലഭ്യമാക്കണം.

**പഴയ തലമുറയെയും പുതിയ തലമുറയെയും എങ്ങനെയാണ് താരതമ്യം ചെയ്യുന്നത്?**

പഴയ തലമുറയ്ക്ക് സഭാസ്നേഹവും ഉത്സാഹവും വളരെയായിരുന്നു. 'എന്റെ സഭ' എന്ന ബോധ്യം ശക്തമായിരുന്നു.

പുതിയ യുഗത്തിൽ സഭാചരിത്രം പഠിക്കുവാനോ സഭാ വിശ്വാസം മനസ്സിലാക്കുവാനോ പലർക്കും താൽപര്യമില്ല. വ്യക്തിബന്ധം കുറഞ്ഞു. വലിയ ഇടവകകളിൽ ചടങ്ങുകളും നിർമ്മാണ പദ്ധതികളും വർദ്ധിച്ചു. സമയം കുറഞ്ഞു. എല്ലാം സങ്കീർണ്ണമായി. കഴിവുറ്റ നേതാക്കന്മാരും സഭയിൽ കുറയുന്നു. നൈപുണ്യവും കാര്യശേഷിയും ദർശനവും ഉള്ളവരുടെ നിര വളർന്നു വരണം.

**മലങ്കര സഭയുടെ 2030-നെ ക്കുറിച്ചുള്ള സ്വപ്നം എന്താണ്?**

പ്രതീക്ഷ നഷ്ടപ്പെട്ടിട്ടില്ല. ആർക്കും സഭയെ തകർക്കുവാൻ കഴിയില്ല. വ്യക്തികളിൽ നിസ്സംഗത ശക്തിപ്പെടുകയാണ്. പണംകൊണ്ട് കാര്യമില്ല. ജന

ശേഷം 40-ാം പേജിൽ



**മലങ്കര സഭയുടെ പ്രതിസന്ധികളിൽ മലയാളമനോരമ അത്താണിയായി നിലകൊണ്ടിട്ടുള്ള ചരിത്രമാണ് അതിനുള്ളത്. മനോരമ ആദ്യകാലം മുതൽ വളർത്തി എടുത്ത സഭാസ്നേഹം അത്യധികം ശ്രേഷ്ഠമാണ്. അത് ആർക്കും മറക്കുവാൻ കഴിയത്തില്ല.**

## പ്രതികരണം

# തീർത്ഥാടനമാണ് ഇസ്രയേൽ യാത്ര

■ അഡ്വ. വർഗീസ് പി. തോമസ്

കഷ്ടതകളും യാതനകളും സഹിച്ച് ത്യാഗപൂർണ്ണമായ തീർത്ഥാടനമാണ് തിരുമേനി ഇസ്രയേലിലേക്കു നടത്തിയത്. ആ ഒരു സാഹചര്യമല്ല ഇന്നുള്ളത്. ഇത്രയും യാത്രാസൗകര്യങ്ങളും ധന മാർഗ്ഗങ്ങളും ഉള്ളപ്പോൾ ആ സ്ഥലങ്ങൾ നേരിൽ കാണുവാൻ ഉള്ള അവസരങ്ങൾ പാഴാക്കുന്നത് ശരിയല്ല.

ഇസ്രായേൽ, ഈജിപ്റ്റ്, യോർദ്ദാൻ, പലസ്തീൻ എന്നിവിടങ്ങളിലേക്ക് അനേകരും തീർത്ഥാടകരായാണ് പോകുന്നത്. ഉല്ലാസയാത്ര നടത്തുന്നവരും ഉണ്ട്. ഈ രണ്ടു യാത്രകൾ തമ്മിൽ പ്രകടമായ വ്യത്യാസമുണ്ട്. പുണ്യസ്ഥലത്തേക്ക് മനസ് ഒരുക്കി ആത്മീയയാത്ര നടത്തിയാൽ അതു തീർത്ഥാടനം ആകും. തീർഥാടകൻ സത്യത്തിനും പരിശുദ്ധിക്കും വേണ്ടി യാത്ര ചെയ്യുന്ന സത്യാന്വേഷിയാണ്. എന്നാൽ ഉല്ലാസയാത്രികനിൽ ആത്മീയതയുടെ അംശം തുലോം കുറവായിരിക്കും. മാത്രമല്ല ഏതുവിധ ആനന്ദത്തിനും ഉല്ലാസത്തിനും അയാൾ വിധേയനാകും. എല്ലാം മനസ്സിനെ ആശ്രയിച്ചിരിക്കുന്നു.

ലോകത്തിന്റെ നാനാഭാഗത്തുനിന്നും ഈ സ്ഥലങ്ങളിലേക്ക് യാത്ര ചെയ്യുന്ന അനേക ക്രൈസ്തവരും, മുഹമ്മദീയരും യഹൂദന്മാരും ഉണ്ട്. അതിനു പ്രധാന കാരണം, ഓരോരുത്തർക്കും ഈ സ്ഥലങ്ങൾ അവരുടെ വിശ്വാസം അനുസരിച്ച് പുണ്യഭൂമിയാണ്. ഭൂമി പുണ്യമുള്ളതായി തീർന്ന സംഭവങ്ങൾ വേദപുസ്തകത്തിൽ വിവരിക്കുന്നുണ്ട്. ഉദാഹരണമായി മിസ്രമിലെ യിസ്രയേൽ മക്കളുടെ മോചനത്തിനായി മോശയെ നിയോഗിക്കുന്നു. ദൈവം മുൾപ്പടർപ്പിൽ പ്രത്യക്ഷനായി മോശയെ വിളിക്കുമ്പോൾ നീ നിൽക്കുന്ന സ്ഥലം വിശുദ്ധമാകയാൽ കാലിൽനിന്നും ചെരിപ്പഴിക്കുവാൻ കൽപ്പിക്കുന്നു. (പുറപ്പാട് 3:5) ദൈവത്തിന്റെ കൃപ അവിടെ ചൊരിഞ്ഞതിനാൽ സിനായിയിലെ ഹോരേബിലുള്ള പർവ്വതനിരകളിലെ കല്ലുകളിൽ മുൾപ്പടർപ്പിന്റെ അടയാളം ഉളവായത് ഇന്നും കാണുവാൻ

**ഇസ്രയേലിൽ എത്തിയാൽ യവനനെന്നോ യഹൂദനെന്നോ, പലസ്തീനി എന്നോ ക്രൈസ്തവനെന്നോ ഇല്ല. ദൈവസ്നേഹം മൂലം പരസ്പരം ബന്ധിതരാകുന്ന അവസ്ഥ, തിരികെ എത്തിയാൽ വീണ്ടും പോകണമെന്ന ആഗ്രഹം, ഇതു മാത്രം.**




Bethlehem, Sep. 26.2010

സാധിക്കും. നയമാൻ എന്ന കുഷ്ഠ രോഗി ഏലീശാ ദീർഘദർശിയിൽനിന്നും സൗഖ്യം പ്രാപിച്ചപ്പോൾ യജമാനനെ! അടിയൻ അങ്ങു നിൽക്കുന്ന ഭൂമി യിൽനിന്നും 'രണ്ടു കോവർ കഴുത ചുമട് മണ്ണ്' എടുത്തുകൊള്ളട്ടെ എന്നപേക്ഷി ക്കുന്ന സംഭവമാണ് അടുത്തത്. (2. രാജാ ക്കന്മാർ 5-17) നയമാൻ സൗഖ്യം പ്രാപി ച്ചപ്പോൾ അവൻ കൊണ്ടുവന്ന വിലയേ റിയ സമ്മാനങ്ങൾ ഏലീശാ ദീർഘ ദർശിക്ക് കാഴ്ചവച്ചു. അദ്ദേഹം അതു നിരസിച്ചു. സർവ്വശക്തനായ ദൈവ ത്തിന്റെ കൃപമൂലമാണ് സൗഖ്യം വന്നതെന്ന് നയമാനെ അറിയിച്ചു.

എന്തിനാണ് രണ്ടു കോവർ കഴുത ചുമട് മണ്ണ് നയമാൻ ആവശ്യപ്പെട്ടത്? ആശ്ചര്യമായ കാര്യമാണ്. ഒന്നാമതായി ദൈവപുരുഷനായ എലീശാ യിസ്രയേ ലിലെ ശമര്യാ ദേശത്തുവച്ചാണ് നയ മാന് സൗഖ്യം നൽകിയത്. ആ പ്രവാ ചകന്റെ താമസസ്ഥലത്തെ മണ്ണ് പുണ്യമുള്ളതും അതിന്റെ സാമീപ്യം പോലും അവന്റെ ആന്തരിക മനസ്സിനെ നൈർമ്മല്യമാക്കുമെന്ന് ഉറച്ചുവിശ്വ സിച്ചു. അവൻ കൊണ്ടുചെന്ന വില യേറിയ സമ്മാനങ്ങൾ പോലും ആ മണ്ണിനെക്കാൾ മൂല്യമുള്ളതല്ലെന്ന് അവനു ബോദ്ധ്യമായി. അങ്ങനെ അവന്റെ യാത്ര തീർത്ഥാടനമായി തീർ ന്നു. ആ ഭൂമിയുടെ പവിത്രത അവന് അനുഭവവേദ്യമാക്കിക്കൊടുത്തു.

ഇങ്ങനെ എങ്കിൽ ലോകരക്ഷക നായ യേശുക്രിസ്തു ജനിക്കുകയും വള രുകയും പ്രേക്ഷിതവേല ചെയ്യുകയും ക്രൂശുമരണം പ്രാപിക്കുകയും ഉയിർത്തെഴുന്നേൽക്കുകയും സ്വർഗ്ഗാരോ ഹണം പ്രാപിക്കുകയും ചെയ്ത കാല യളവിൽ സ്പർശനമേറ്റ സ്ഥലങ്ങൾ എത്രയോ വിശുദ്ധവും മഹനീയവും ആയി ക്രൈസ്തവർ കരുതുന്നു. ക്രൈസ്തവർ അവരുടെ പുണ്യസ്ഥല മായി ഇതിനെ കുരുതുന്നു എന്ന സത്യം ആർക്കും നിഷേധിക്കുവാൻ കഴി യുകയില്ല. അനേകർ തീർത്ഥാടകരായും ഉല്ലാസയാത്രികരുമായി ഈ സംഗമഭൂമി യിൽ ഒഴുകിഎത്തുന്നു. ലോകത്തിന്റെ ഭാവി നിർണ്ണയിക്കുന്ന ഈ ദേശത്തേക്ക് എല്ലാ കണ്ണുകളും തീക്ഷ്ണതയോടെ നോക്കിക്കൊണ്ടിരിക്കുന്നു.

യിസ്രേലിലേക്ക് യാത്ര ചെയ്തവ രും ചെയ്യുന്നവരെയും വി. വേദപുസ്ത കത്തിലെ പ്രവചനങ്ങൾ വളരെ അധികം സ്വാധീനിച്ചിട്ടുണ്ട്. ആയിരക്ക ണക്ക് വർഷങ്ങൾക്കിടയിൽ വ്യത്യസ്ത സ്ഥലങ്ങളിൽ വച്ച് പലരാൽ എഴുത പ്പെട്ടതാണ് വി: വേദപുസ്തകം. എഴു തിയ അനേകരും മറ്റുള്ളവരുടെ എഴു ത്തുകൾ കണ്ടിട്ടില്ല. ഇവരുടെ എഴു ത്തുകളിൽ വൈരുദ്ധ്യങ്ങൾ ഇല്ല. ആയിരക്കണക്കിനു പ്രവച്ചിക്കപ്പെട്ട സംഭവങ്ങളിൽ മൂവായിരത്തോളം പ്രവ ചനങ്ങൾ നിവൃത്തിയായി. ഒരു ചെറിയ ഭാഗം പോലും തെറ്റിയിട്ടില്ല. ഇപ്പോഴും നിറവേറിക്കൊണ്ടിരിക്കുന്നു.

ന്യായപ്രമാണകാലത്ത് ദൈവം ആദാമുമായും നോഹയുമായും അബ്ര ഹാമുമായും ഭൂമിയോടു ബന്ധപ്പെടുത്തി മാറ്റമില്ലാത്ത കരാറും നിയമവും ചെയ്തിട്ടുണ്ട്. പ്രത്യേകിച്ച് യിസ്രയേൽ പലസ്തീൻ വിഷയത്തിൽ അബ്രഹാ മുമായി ഉണ്ടാക്കിയ കരാർ ക്രിസ്തീയ വിശ്വാസികൾക്കും ബാധകമല്ലെ? മോശ യുടെ അന്ത്യനാളിൽ നെബോ പർവ്വത ത്തിലെ പിസഗാ കൊടുമുടിയിൽ കൊണ്ട്ചെന്ന് (ആവർത്തനം 34:4) പൂർവ്വിക പിതാക്കന്മാർക്ക് വാഗ്ദാനം ചെയ്ത ദേശമൊക്കെയും കാണിച്ചുകൊ ടുത്തു. യഹോവ ചെയ്തത് ഇത് നിത്യനിയമമാണെന്ന് നാം വിശ്വസി ക്കുന്നു എങ്കിൽ തിരഞ്ഞെടുത്ത ജാതി യായ യിസ്രയേൽ മക്കൾക്ക് അവകാ ശപ്പെട്ടത് അവർ അനുഭവിക്കും. കാരണം യഹോവാ വീണ്ടെടുത്ത അവകാശ ഗോത്രമാണവർ. ആരും തങ്ങളുടെ അവകാശം ഉപേക്ഷിക്കുക യില്ലല്ലോ.

കർത്താവായ യേശുക്രിസ്തുവിന്റെ പ്രവചനം അക്ഷരംപ്രതി യരുശലേം പട്ടണത്തിനും ദേവാലയത്തിനും സംഭ വിച്ചു. യേശു ഇപ്രകാരമാണ് പ്രവചി ച്ചത്. "ഇടിക്കാതെ കല്ലിന്മേൽ കല്ലു ശേഷിക്കയില്ല" (മാർക്കോ 13:2) അതു പോലെ തന്നെ "യരുശലേംപുത്രി മാരെ, എന്നെച്ചൊല്ലി കരയേണ്ട, നിങ്ങ ളെയും നിങ്ങളുടെ മക്കളെയും ചൊല്ലി കരയിൻ" എന്ന വചനം വി. ലൂക്കോസ് 23 ന്റെ 28 ൽ പറയുന്നു. അവന്റെ രക്തം ഞങ്ങളുടെ മേലും മക്കളുടെ മേലും വരട്ടെ' എന്ന് നിലവിളിച്ച യഹൂ ദരുടെ മേൽ അറം പറ്റിയതുപോലെ എ. ഡി. 70 ൽ റോമാ ചക്രവർത്തി ആക്ര മണം നടത്തി. ദേവാലയം നശിപ്പിച്ച്, നാൽപ്പത്തിയേഴ് ദിവസംകൊണ്ട് അനേകം യഹൂദന്മാരെ കൊല ചെയ്തു. പതിനായിരങ്ങളെ അരിഞ്ഞുവീഴ്ത്തി. അനേകായിരങ്ങളെ അടിമകളാക്കി വിൽപനയ്ക്ക് നിർത്തി. ആരും മേടിക്കു വാൻ ഉണ്ടായിരുന്നില്ല. (ആവർത്തനം 28: 68). യേശുവിന്റെ ജനനത്തിന് 1700 വർഷ ങ്ങൾക്കു മുമ്പ് മോശയുടെ പ്രവചനം അതേപോലെ സംഭവിച്ചു. 'യഹോവാ നിന്നെ ഭൂമിയുടെ ഒരറ്റം മുതൽ മറ്റേ അറ്റംവരെ സർവ്വജാതികളുടെയും ഇട യിൽ ചിതറിക്കും" (ആവർത്തനം 28:64) ഇതു സംഭവിച്ചില്ലെ? ഒന്നാം ലോകമ ഹായുദ്ധത്തിൽ സഖ്യകക്ഷികളെ യഹൂ ദന്മാർ സഹായിച്ചതിന്റെ പ്രത്യുപകാ രമായി 1948 ൽ യിസ്രയേൽ രാജ്യം പ്രവ ചനം പോലെ പെട്ടെന്നു ജനിക്കുകയാ യിരുന്നു. "ഈ വക ആർ കേട്ടിട്ടുള്ളു? ഇങ്ങനെയുള്ളത് ആർ കണ്ടിട്ടുള്ളു? ഒരു ദേശം ഒരു ദിവസംകൊണ്ട് പിറ ക്കുമോ? ഒരു ജാതി ഒന്നായിട്ടുതന്നെ ജനിക്കുമോ? സീയോനോ നോവു കിട്ടി യ ഉടൻതന്നെ മക്കളെ പ്രസവിച്ചിരിക്കു ന്നു". (യേശയ്യാ 66:8) യിസ്രയേൽ ജനം എ.ഡി. 70 മുതൽ 1948 വരെ രാജ്യമി ല്ലാതെയും ഇപ്പോഴും ദേവാലയമില്ലാത്ത തിനാൽ യാഗമില്ലാതെയും കഴിഞ്ഞുവ രികയാണ്.

137-ാം സങ്കീർത്തനത്തിൽ ബാബി ലോൺ നദികളുടെ തീരത്തു ഞങ്ങൾ ഇരുന്നു സീയോനെ ഓർത്തപ്പോൾ കരഞ്ഞു എന്നവൻ പറഞ്ഞതു ചുമ്മാ തെയല്ല. യഹൂദന്മാരുടെ ഏക ദേവാ ലയം സ്ഥിതിചെയ്തിരുന്നതും ബലി യനുഷ്ഠാനങ്ങളും ആരാധനയും നട ത്തിയിരുന്ന സ്ഥലം ഇപ്പോൾ ഏതവ സ്ഥയിലാണ് സ്ഥിതിചെയ്യുന്നത് എന്ന് ലോകർക്കറിയാം. യഹൂദർ തങ്ങളുടെ പിതൃനഗരവും ദേവാലയവും നഷ്ടപ്പെ ട്ട അന്നുമുതൽ എന്നും വിലാപത്തിൽ കഴിയുന്നു. വിലാപമതിലിനരികിൽ യഹൂദർ തലയടിച്ചു കരഞ്ഞു പ്രാർത്ഥി ക്കുന്നത് നിത്യകാഴ്ചയാണ്. യരുശലേം എന്നാൽ സമാധാനനഗരം എന്നർത്ഥ മുണ്ടെങ്കിലും അവിടെ അവർ ഒരി ക്കലും സമാധാനം അനുഭവിച്ചിട്ടില്ല. സമാധാനപ്രഭുവിനെ അവർ ക്രൂശിച്ചു.

വിശാല പലസ്തീൻ വിഭജിച്ച് യിസ്രയേൽ എന്നും യോർദ്ദാൻ എന്നും പേരുകളിൽ 1948 രണ്ടു പരമാധികാര സ്വതന്ത്ര രാഷ്ട്രങ്ങൾ ഉണ്ടാക്കി. യിസ്ര

യേൽ പിറന്നുവീണപ്പോൾ അറബിരാഷ്ട്രങ്ങൾ ഇതിനെ ആക്രമിച്ച് കുറെ സ്ഥലങ്ങൾ അന്നുതന്നെ തട്ടിയെടുത്തു. വിഭജന സമയത്തു യരുശലേം യോർദ്ദാൻ രാജ്യത്തായിരുന്നു. 1967 ൽ ഈജിപ്റ്റിന്റെ പ്രസിഡന്റ് നാസറിന്റെ നേതൃത്വത്തിൽ വീണ്ടും യിസ്രയേലിനെ ആക്രമിച്ചു. ഭൂപടത്തിൽനിന്നും യിസ്രയേലിനെ തുടച്ചുമാറ്റുക എന്നായിരുന്നു അറബിരാജ്യങ്ങളോട് അദ്ദേഹം ആഹ്വാനം ചെയ്തത്. ആ യുദ്ധത്തിൽ അറബിരാഷ്ട്രങ്ങൾ ഒത്തുചേർന്നു. എന്നാൽ നഷ്ടപ്പെട്ട പ്രദേശങ്ങൾ യിസ്രയേൽ ആറു ദിവസത്തെ യുദ്ധത്തിൽ പിടിച്ചെടുക്കുക മാത്രമല്ല ഗാസാ മുനമ്പും സീനായി ഉപദ്വീപും ഈജിപ്റ്റിൽനിന്നും പിടിച്ചെടുത്തു. യോർദ്ദാൻ സൈന്യത്തെ തോൽപ്പിച്ചു വെസ്റ്റ് ബാങ്ക് മുഴുവനായും യരുശലേമും പിടിച്ചെടുത്തു.

സിറിയയിൽനിന്നും ഗോലാൻ പീഠഭൂമി പിടിച്ചെടുത്തു. യോർദ്ദാനിൽനിന്നും പിടിച്ചെടുത്ത യരുശലേം യിസ്രയേലിന്റെ തലസ്ഥാനമാക്കി. യിസ്രയേൽ പിടിച്ചെടുത്ത സ്ഥലങ്ങളിൽ ചിലതു പിന്നീടു അവർ തിരിച്ചു നൽകി. 2005 ൽ ഇറാന്റെ പ്രസിഡന്റ് അഹമ്മദ് നിജാദ് യിസ്രയേലിനോടുള്ള ശത്രുത മൂലം ലോകത്തോടായി ആഹ്വാനം ചെയ്തു യിസ്രയേൽ എന്ന ജാതിയെ ഈ ഭൂമുഖത്തുനിന്നും തുടച്ചുമാറ്റുകഎന്നായിരുന്നു. ഈ ആഹ്വാനങ്ങൾ നമ്മെ ഓർമ്മിപ്പിക്കുന്നത് 83 -ാം സങ്കീർത്തനത്തിലെ ആസാഫിന്റെ പ്രവചനത്തെയാണ്. ഈ സങ്കീർത്തനം ശ്രദ്ധയോടെ വായിക്കുവാൻ ഉപദേശിക്കുന്നു. 4-ാം വാക്യം ഇങ്ങനെ പറയുന്നു. "വരുവിൻ, യിസ്രയേൽ ഒരു ജാതിയായിരിക്കാത വണ്ണം നാം അവരെ മുടിച്ചുകളയുക, അവരുടെ പേർ ഇനി ആരും ഓർക്കരുത് എന്നവർ പറഞ്ഞു." ഇത്രയും കഷ്ടതകളും പ്രയാസങ്ങളും പീഡനങ്ങളും അനുഭവിച്ച ഒരു ജാതിപോലും ലോകത്തിലില്ല. അവരുടെ തന്നെ പ്രവർത്തിയുടെ ഫലമാണിതെന്നും നമുക്കു കരുതാം. യിസ്രയേൽ പറയുന്നത് എല്ലാം ശരിയെന്നും ന്യായീകരിക്കാവുന്നതും ആണെന്നും അഭിപ്രായമില്ല. മറിച്ച് പ്രവചനങ്ങളുടെ പൂർത്തീകരണത്തിന് ഇവകൾ സംഭവിക്കുന്നു എന്നതാണ്. 102-ം സങ്കീർത്തനത്തിലെ 13-ം 14- വാക്യങ്ങൾ.

മേൽപ്പറഞ്ഞ പശ്ചാത്തലത്തിൽ യിസ്രയേലിനോടും പലസ്തീനോടും ക്രിസ്തീയ സഭകളുടെ സമീപനവും നിലപാടും വേദപുസ്തക അടിസ്ഥാനത്തിൽ മാത്രം നാം കാണണം. ലോകരാഷ്ട്രങ്ങൾ ചരിത്രപരമായോ രാഷ്ട്രീയപരമായോ പല തീരുമാനങ്ങളും എടുത്തെന്നിരിക്കും. അതിന്റെ വെളിച്ചത്തിൽ ഉണ്ടാകുന്ന പല കരാറുകളിൽ ഒന്നാണ് ബാൽഫർ കരാറും. പിൽക്കാലത്തുണ്ടായ പല കരാറുകളും യിസ്രായേൽ എന്ന ജനതയെ കൂച്ചിക്കെട്ടി വരുതിയിൽ നിർത്തുക എന്ന ഉദ്ദേശത്തോടെയാണ് ഉണ്ടാക്കിയത്. വേദപുസ്തകത്തിൽ ഒരു വംശത്തിന്റെ ചരിത്രമാണ് പ്രധാനമായും രേഖപ്പെടുത്തിയിരിക്കുന്നത്. എങ്കിലും എല്ലാ ജനത്തിന്റെ മേലും ദൈവത്തിന്റെ കരുതലും സ്നേഹവും ഉണ്ട്. 'ദൈവത്തിനു മുഖപക്ഷമില്ല എന്നും ഏതു ജാതിയിലും അവനെ ഭയപ്പെട്ട് നീതി പ്രവർത്തിക്കുന്നവനെ അവൻ അംഗീകരിക്കുന്നു" (അപ്പോ. പ്രവർത്തികൾ 10: 34-35)

ഔദ്യോഗികമായി സഭയിലെ സീനിയർ വൈദികനായ ശങ്കരത്തിലച്ചന്റെ നേതൃത്വത്തിൽ ഏതാണ്ട് അറുപത് യാത്രകൾ യിസ്രയേലിലേക്ക് നടത്തിക്കഴിഞ്ഞു. യാത്രയ്ക്കിടയിൽ അവിടെയുള്ള ഒരു പള്ളിയിൽ വിശുദ്ധ കുർബാന ഒരുക്കുന്നതു വേറിട്ട അനുഭവമാണ്. ഹോട്ടലുകളിലോ ബസിലോ യാത്രയായിരിക്കുമ്പോൾ സുവിശേഷ പ്രസംഗങ്ങളും ബൈബിൾ ക്ലാസും നടത്തുക യാത്രയുടെ മറ്റൊരു ഭാഗമാണ്. നിലവാരമുള്ള ഹോട്ടലിലെ താമസവും ലഭിക്കുന്ന ആഹാരവും യാത്രക്കാർക്കു സുരക്ഷിതത്വം നൽകുന്നു. തിരക്കിട്ട പത്തു ദിവസത്തെ യാത്രയിൽ ദേശീയ അന്തർദ്ദേശീയ വിഷയങ്ങളോ അതിൽ സഭകളുടെ നിലപാടുകളോ ചിന്തിക്കുവാൻ സമയം കിട്ടാറില്ല. എല്ലാ സ്ഥലങ്ങളിലും എത്തുമ്പോൾ 'ദാവീദു പുത്രാ! ഞങ്ങളോട് കരുണ തോന്നേണമേ' എന്ന ഒരേ മന്ത്രം ഉരുവിടും. അവിടെ എത്തിയാൽ യവനനെന്നോ യഹൂദനെന്നോ, പലസ്തീനി എന്നോ ക്രൈസ്തവനെന്നോ ഇല്ല. ദൈവസ്നേഹം മൂലം പരസ്പരം ബന്ധിതരാകുന്ന അവസ്ഥ, തിരികെ എത്തിയാൽ വീണ്ടും പോകണമെന്ന ആഗ്രഹം, ഇതു മാത്രം. ■

# അകം പുറത്തറിയുമ്പോൾ

**ബർ യാക്കൂബ്**

**അകം പുറം**

'മാതൃഭൂമി ചാനലിലെ' കാണാൻ താല്പര്യമുണ്ടായിരുന്ന ഒരു പരിപാടി.

പ്രശ്നാവതരണരീതിയും, അതുമായി ബന്ധപ്പെട്ട അഭിപ്രായങ്ങൾ പറയുവാൻ കഴിവുള്ളവരുടെ സാന്നിധ്യവും, അവതാരകയുടെ സന്ദർഭോചിതമായ മുഖഭാവവും, സ്വരബലവും എല്ലാം കൂടിച്ചേരുമ്പോൾ കണ്ടിരിക്കാൻ താല്പര്യം തോന്നും.

എന്നാൽ 'സോളാർ' വിഷയവുമായി ബന്ധപ്പെടുത്തി മന്ത്രിമാരുടെ 'പേഴ്സണൽ സ്റ്റാഫിനെപ്പറ്റി' വന്ന 'അകം പുറത്തിലെ' 'അനൗൺസ്മെന്റ്', ചാനലിലുള്ള ചിലരുടെ അകത്തുള്ള വർഗ്ഗീയത പുറത്തറിയിച്ചില്ലേ എന്നൊരു തോന്നൽ. അതോ ആ ചാനലിന്റെ ലൈൻ തന്നെ അതാണോ?

ഇന്നത്തെ മന്ത്രിമാരുടെ പേഴ്സണൽ സ്റ്റാഫിന്റെ വിദ്യാഭ്യാസ യോഗ്യത, അവരുമായി ബന്ധപ്പെട്ട ആരോപണങ്ങൾ തുടങ്ങി പലതും ചർച്ച ചെയ്യപ്പെട്ടു. കൂട്ടത്തിൽ 'ജോപ്പന്റെ' മുൻഗാമികളായി മുൻ പ്രധാനമന്ത്രിമാരുടേയും മറ്റും പേഴ്സണൽ സ്റ്റാഫിലുണ്ടായിരുന്ന മൂന്നു മലയാളികളെ (അതോ നസ്രാണികളെയോ?) ചിത്രീകരിച്ചുള്ള ഒരു അനൗൺസ്മെന്റും. എം.ഒ മത്തായി, പി.സി അലക്സാണ്ടർ, വി ജോർജ്ജ് ഇവരെയാണ് ജോപ്പന്റെ 'മുൻഗാമികളായി' പ്രസ്തുത പരിപാടിയിൽ ചിത്രീകരിച്ചിരുന്നത്.

അമ്പോ! അപാര ചരിത്രാവബോധം തന്നെ !

ഇതിൽ ശ്രീ പി.സി അലക്സാണ്ടർ പ്രധാന മന്ത്രിയുടെ പ്രിൻസിപ്പൽ സെക്രട്ടറി സ്ഥാനത്തു നിന്നും രാജിവച്ച ശേഷം ഗവർണർ പദവി ഉൾപ്പെടെ പല സ്ഥാനങ്ങളും പിന്നീടും വഹിച്ചു എന്നതിലാണ് ഈ ചാനലിന്റെ 'ധാർമ്മിക രോഷം'.

ഓർമ്മയിൽ ഒന്നു പരതി നോക്കിയിട്ട് ഡോ. പി.സി അലക്സാണ്ടർ ആരോപണവിധേയനായി കേസിൽ ഉൾപ്പെട്ടതായി ഓർമ്മ വന്നില്ല. പിന്നീട് അതുമായി ബന്ധപ്പെട്ട പത്രവാർത്തകൾ പരിശോധിച്ചു അതിൽ നിന്ന്: 1985 ജനുവരി മാസത്തെ പത്രത്താളുകളിൽ ചാരവൃത്തി നടത്തിയ പേരിൽ ഏഴുപേരെ അറസ്റ്റ് ചെയ്തു എന്നും അന്നു പ്രധാനമന്ത്രിയായിരുന്ന ശ്രീ രാജീവ് ഗാന്ധി പാർലമെന്റിന്റെ ഇരു സഭകളിലും ഇതു സംബന്ധിച്ച് പ്രസ്താവന നടത്തി എന്നും വാർത്ത വന്നിരുന്നു. പ്രധാന മന്ത്രിയുടെ ഓഫീസിലെ ഖേർ, അറോറ, ഗോപാലൻ; രാഷ്ട്രപതി ഭവനിൽ നിന്ന് ശങ്കരൻ; പടക്കോപ്പു നിർമ്മാണ വകുപ്പിലെ മൽഹോത്ര; ബിസിനസ്സുകാരായ നാരായണൻ, ചന്ദന എന്നിവർ. എടുത്തു പറയേണ്ട ഒരു കാര്യം, നെഹ്റുവിന്റെ കാലം മുതൽ തന്നെ സർവ്വീസിലുള്ളവരാണ് ഇവരിൽ ചിലർ. സംശയകരമായ എന്തെല്ലാമോ നടക്കുന്നുവെന്ന തോന്നലുണ്ടായപ്പോൾ ഇതു സംബന്ധമായ അന്വേഷണത്തിന് മുൻകൈ എടുത്തവരിൽ ഒരാളായിരുന്നു ഡോ. പി.സി അലക്സാണ്ടർ. അറസ്റ്റിലായവരിൽ മൂന്നുപേർ പ്രധാനമന്ത്രിയുടെ ഓഫീസിലെ ഉദ്യോഗസ്ഥരായിരുന്നതുകൊണ്ട് അതിന്റെ ധാർമ്മിക ഉത്തരവാദിത്വം ഏറ്റെടുത്ത് പ്രിൻസിപ്പൽ സെക്രട്ടറിയായിരുന്ന ഡോ. പി.സി അലക്സാണ്ടർ രാജിവെച്ചു. (അങ്ങനെ പ്രധാനമന്ത്രി ശ്രീ. രാജീവ് ഗാന്ധിയുടെ മുഖം രക്ഷിച്ചു എന്നും പറയാം.)

മേൽ വിവരിച്ച സംഭവവുമായി ബന്ധപ്പെട്ട് ഒരു കേസിലും ഡോ.പി.സി അലക്സാണ്ടർ പ്രതിയായിരുന്നില്ല. എന്നിട്ടും 'അകം പുറംകാരന്' ഡോ.പി.സി അലക്സാണ്ടർ 'ജോപ്പന്റെ മുൻഗാമി' യെന്നു തോന്നിയെങ്കിൽ, അയാളുടെ ഹൃദയത്തിൽ ചീഞ്ഞു നാറുന്നതെന്തെന്നറിയുവാൻ ഫ്രോയിഡിന്റെ സഹായമൊന്നും വേണ്ട. കാരണം, ഹൃദയം നിരൂപിക്കുന്നതല്ലോ വായ് പ്രസ്താവിക്കുന്നത്.

 *9-ാം പേജിൽ നിന്നു തുടർച്ച...*

*പള്ളികളിലുംമറ്റും അവർചെന്ന പ്രവർത്തിക്കുന്നതിന സമ്മതിക്ക എന്നുവച്ചാൽ സമാധാനത്തിന വിരോധം സംഭവിക്കുന്നതിനും, അങ്ങനെ പ്രവർത്തിക്കപ്പെടുന്നവരെ നമ്പറിൽ ചേർത്ത് വിസ്തരിച്ച തക്കകുറ്റം കൊടുക്കുന്നതിനും ഇടവരുന്നതാകകൊണ്ട, അതിന സംഗതിവരാതെ മേൽപ്പറഞ്ഞ നമ്മുടെ താൽപര്യപ്രകാരം നടപ്പാൻ തക്കവണ്ണം വിവദിച്ചിട്ടുള്ള പള്ളികളിലെ ഇരുകക്ഷിക്കാരെയും തെര്യപ്പെടുത്തിയും, തഹശീൽദാർ മുതലായവർ അറിഞ്ഞ ശരിയായി നടത്തിക്കയും, എന്നിട്ടും അനുസരണമില്ലാതെതീർന്ന പള്ളികളിൽചെന്ന കീഴ്നടത്തിപ്പിന വിരോധമായി ഏതെങ്കിലും പ്രവർത്തിച്ചതായി മെത്രാനോ പള്ളിക്കാരോ എഴുതിഅയച്ചാലുടനെ ആവ്ക ആളുകളെ വരുത്തി നമ്പ്രിൽചേർത്ത വിസ്തരിച്ച തക്കകുറ്റംകൊടുത്ത എഴുതിബോധിപ്പിച്ചു കൊൾകയും വേണം. ...*

നിയമവാഴ്ചയിൽ വിശ്വസിക്കുന്ന ഏതൊരു സർക്കാരിനും ചെയ്യുവാൻ സാധിക്കുന്നത് അന്നും ഇന്നും ഇതു മാത്രമാണ്. ഈ സർക്കുലറിന്റെ ബലത്തിലാണ് 1877-ൽ തന്റെ ജീവിതാവസാനംവരെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് മാത്യൂസ് മാർ അത്താനാസ്യോസിന് തുടരുവാൻ സാധിച്ചതും.

*ചെറുപ്പത്തിന്റെ തിളപ്പിൽ* സ്വസ്ഥാനപ്രാപ്തിക്കായി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഇല്ലാത്ത അധികാരം അംഗീകരിച്ചുകൊടുത്തെങ്കിലും പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ് ആത്മാഭിമാനമുള്ള ഒരു വ്യക്തിയാണെന്നു പിന്നീടു തെളിയിച്ചു. സ്വയം വലിച്ചു തലയിൽ കയറ്റിയ വയ്യാവേലിയെക്കുറിച്ചു അദ്ദേഹം പിൽക്കാലത്തു ഖേദിച്ചു എന്നതല്ല കാര്യം. 1875-7 കാലത്ത് കേരളത്തിലുണ്ടായിരുന്ന അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് പത്രോസ് ത്രിതീയനുമായുള്ള അദ്ദേഹം കൂടിക്കാണാതിരുന്നതാണ് പ്രധാനം. തന്നെ കാണണമെങ്കിൽ ആദ്യം അനുസരണത്തിന്റെ ഉടമ്പടി കൊടുക്കുകയും പിന്നീട് *മെത്രാന്റെ ചമയങ്ങൾ അഴിച്ചുവെച്ച്* വന്നു കാണണമെന്നുമുള്ള പാത്രിയർക്കീസിന്റെ *തിരു കല്പന* അനുസരിക്കാൻ പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ് എന്ന ജാത്യാഭിമാനി തയാറായില്ല. ഇതിന്റെ പ്രാധാന്യം മറന്നാണ് പാലക്കുന്നത്ത് ജോസഫ് മാർത്തോമ്മാ ഈ പ്രസ്തവന നടത്തിയതെന്നു വ്യക്തം.

1877-ൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്ത സ്ഥാനം തനിക്കാണെന്നു സ്ഥാപിച്ചു കിട്ടുവാൻ ആലപ്പുഴ ജില്ലാക്കോടതിയിൽ കൊല്ലവർഷം 1054-ൽ 439-ാം നമ്പറായി സിവിൽ വ്യവഹാരം ഫയൽ ചെയ്തു. മലങ്കരസഭയുടെ പാരമ്പര്യത്തിനു വിരുദ്ധമായി തിരഞ്ഞെടുപ്പുകൂടാതെ മാത്യൂസ് മാർ അത്താനാസ്യോസ് പിൻഗാമിയായി വാഴിച്ച സ്വന്തം പിതൃസഹോദരപുത്രൻ പാലക്കുന്നത്തു തോമസ് അത്താനാസ്യോസായിരുന്നു ടി കേസിലെ ഒന്നാം എതിർകക്ഷി. അദ്ദേഹം അതേവർഷം ആടിമാസം 7-ാം തീയതി സിവിൽ നിയമം 109-ാം വകുപ്പ് അനുസരിച്ച് നൽകിയ പത്രികയിൽ ... *നമ്മുടെ ആസ്ഥാനമാകുന്ന മലങ്കരസഭയെ സ്ഥാപിച്ചത മാർത്തോമ്മാശ്ലീഹായും പാത്രിയർക്കീസിന്റെ ആസ്ഥാനമാകുന്ന അന്ത്യോഖ്യാ സഭയെ സ്ഥാപിച്ചത മാർ പത്രോസുശ്ലീഹായും ആകുന്നു. ആ രണ്ടുപേരും സമാധികാരികളും സ്വാതന്ത്ര്യം ഉള്ളവരും ആയിരുന്നു. അതുപോലെതന്നെ ഈ രണ്ടു സഭകൾക്കും സമാധികാരവും സ്വാതന്ത്ര്യവും പ്രായതുല്യതയും ആയിരിക്കുന്നു. ഈ രണ്ടു സഭയും മേൽപ്രകാരം സമത്വം ഉള്ളവയല്ലാതെ മേലുകീഴ എന്നുള്ള ഭാവം ഉണ്ടായിട്ടുമില്ല. ഉണ്ടാവാൻ പാടില്ലാത്തതുമാകുന്നു.* ... എന്നു രേഖപ്പെടുത്തിയിരിക്കുന്നു. ഇതു കാണാതെയാണോ പാലക്കുന്നത്ത് ജോസഫ് മാർത്തോമ്മ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തിനു കീഴ്പ്പെടാൻ തയാറാകുന്നത്?

ഈ കേസാണ് നീതിന്യായവ്യവസ്ഥയുടെ വിവിധ തലങ്ങളിൽക്കൂടി കയറിക്കയറി 1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധിയിൽ സമാപിച്ചത്. അവിടെ കോടതിക്കു പുറത്തുള്ള ഒത്തുതീർപ്പിലും ഇന്നത്തെ *മാർത്തോമ്മാ സഭയെന്ന* പാലക്കുന്നത്തു തോമസ് അത്താനാസ്യോസിന്റെ കക്ഷിക്കാർ *മാതൃക* കാണിച്ചു. റോയൽ കോടതി വിധി പ്രഖ്യാപിക്കുന്നതിനു മുമ്പ് തിരുവിതാംകൂർ മഹാരാജാവ് ഇരു കക്ഷികളേയും ഒരു ഒത്തുതീർപ്പിനു ക്ഷണിച്ചു. പാലക്കുന്നത്തു തോമസ് അത്താനാസ്യോസ് ... *നൂതനമായി സ്വീകരിച്ചിരിക്കുന്ന മതവിപരീതങ്ങളെ പരിത്യജിച്ച് അവരും അവരുടെ പിതാക്കന്മാരും മുമ്പിനാലെ കൈക്കൊണ്ടിരിക്കുന്ന പ്രാചീനവിശ്വാസത്തിൽ* ... മടങ്ങിവരാൻ സമ്മതമാണെങ്കിൽ താൻ അദ്ദേഹത്തിനു സ്ഥാനമൊഴിഞ്ഞു കൊടുക്കാൻ തയാറാണെന്ന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മഹാരാജാവിനെ അറിയിച്ചു. എന്നാൽ തോമസ് അത്താനാസ്യോസ് ... *യാക്കോബായ വിശ്വാസം മനഃസാക്ഷിക്കു വിപരീതമാകയാൽ കൈക്കൊള്ളുവാൻ മനസില്ലന്നു* ... മറുപടികൊടുത്തു. അതോടെ ചർച്ച അവസാനിച്ചു. തുടർന്ന് റോയൽ കോടതി മാർ ദീവന്നാസ്യോസ് അഞ്ചാമന് അനുകൂലമായി വിധിയും പ്രഖ്യാപിച്ചു.

മഹാരാജാവ് മുൻകൈയ്യെടുത്ത സമവായത്തിനു പുറംതിരിഞ്ഞ പാലക്കുന്നത്തു തോമസ് അത്താനാസ്യോസും കൂട്ടരും കോടതി കയറ്റം അവിടെ അവസാനിപ്പിക്കുക ആയിരുന്നില്ല. അവർ ആർത്താറ്റു പള്ളിക്കേസ്, ചെറിയപള്ളിക്കേസ് ഓരോ പള്ളിക്കും കേസ് എന്നിങ്ങനെ ദശാബ്ദങ്ങളോളം മലങ്കരസഭയെ കോടതിത്തിണ്ണയിൽ തളച്ചിട്ടു. അന്നൊന്നും *സമവായം* അവരുടെ അജണ്ടയിൽ ഇല്ലായിരുന്നു. അന്ന് പല കേസുകളിലും അവരിൽനിന്ന് മലങ്കര സഭ അനുഭവിച്ച നിയമ-നീതി നിഷേധനങ്ങൾ ഇവിടെ പ്രതിപാദിക്കുന്നുമില്ല.

പാലക്കുന്നത്തു ജോസഫ് മാർത്തോമ്മായുടെ പ്രസ്താവനയിലെ അടുത്തഭാഗം *...യാക്കോബായ സഭയുമായി സഹകരിച്ചു പ്രവർത്തിക്കുന്നതിന്റെ ചർച്ചയ്ക്കായി മാർത്തോമ്മാ സഭ മൂന്നു ബിഷപ്പുമാരെ ചുമതലപ്പെടുത്തിയിട്ടുണ്ട്. വൈകാതെ ചർച്ച ആരംഭിക്കും.* ... എന്നതാണ്. 2013 സെപ്റ്റംബറിലെ മാർത്തോമ്മാ സഭാ പ്രതിധി മണ്ഡലത്തിൽ ഇത്തരമൊരു ചർച്ചയ്ക്ക് മാർത്തോമ്മാ സഭ പ്രതിനിധികളെ നിയമിക്കും എന്നും അദ്ദേഹം പ്രസ്താവിച്ചിരുന്നു. സാമൂഹിക രംഗങ്ങളിലെ സഹകരണമല്ല ജോസഫ് മാർത്തോമ്മാ ഉദ്ദേശിക്കുന്നതെന്ന് *പ. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ കൂദാശ ചെയ്ത മൂറോനെപ്പറ്റി* അദ്ദേഹം കഴിഞ്ഞ ഏതാനും വർഷങ്ങളിൽ നടത്തിയ പ്രസ്താവനകളിൽനിന്നും വ്യക്തമാണ്. വി. കുർബന സംസർഗ്ഗമടക്കമുള്ള പൂർണ്ണബന്ധമാണ് അദ്ദേഹം യാക്കോബായ സഭയുമായി ലക്ഷ്യമിടുന്നതെന്ന് ന്യായമായും ഊഹിക്കാം.

ഇത് അസംഭാവ്യമാണ്. കാരണം *യാക്കോബായ സഭ* എന്ന് അദ്ദേഹം വിവക്ഷിക്കുന്ന വിഭാഗം അന്ത്യോഖ്യയിലെ സിറിയൻ ഓർത്തഡോക്സ് സഭയുടെ ഭാഗമാണെന്നാണ് അവർ അവകാശപ്പെടുന്നത്. മാർത്തോമ്മാ സഭ ഒരു പ്രോട്ടസ്റ്റന്റ് സഭയും. *യാക്കോബായ വിശ്വാസം മനഃസാക്ഷിക്കു വിപരീതമാകയാൽ കൈക്കൊള്ളുവാൻ മന*

*സില്ലന്നുള്ള* തോമസ് അത്താനാസ്യോസിന്റെ പ്രസ്താവനയ്ക്കുപരി, കേവലം രണ്ട് വർത്തമാനകാല ഉദാഹരണങ്ങൾ മാത്രം ഇന്നും മാർത്തോമ്മാസഭ ഒരു പ്രോട്ടസ്റ്റന്റ് സഭയാണന്നുള്ളതിനു തെളിവായി ചൂണ്ടിക്കാട്ടാം.

World Council of Churches-ന്റെ ജനറൽ സെക്രട്ടറിയും ഒരു പ്രൊട്ടസ്റ്റന്റ് പുരോഹിതനുമായ റവ. ഡോ. സാമുവേൽ കോബിയ 2007-ൽ കേരളം സന്ദർശിച്ചു. അദ്ദേഹത്തിന്റെ പര്യടനത്തെപ്പറ്റി WCC യുടെ ഔദ്യോഗിക Website-ൽ *... India, Kerala 18 Feb. 2007 - Worship at St Thomas Mar Thoma Church in Kozencherry. Rev. Dr Samuel Kobia, World Council of Churches general secretary, receives Holy Communion from Bishop Dr Yuakim Mar Coorilose. ...* എന്നാണ് കാണുന്നത്. ഇതിന്റെ ചിത്രവും നൽകിയിട്ടുണ്ട്.

രണ്ടാമതായി, ഏതാനും വർഷം മുമ്പ് മല്ലപ്പള്ളി മാർത്തോമ്മാ പള്ളിയിൽ സി. എസ്. ഐ. യുടെ അന്നത്തെ മദ്ധ്യകേരള മഹായിടവക ബിഷപ്പ് റൈറ്റ് റവ. സാം മാത്യു അക്കൊല്ലത്തെ ക്രിസ്തുമസിന് *മാർത്തോമ്മാ തക്സാ ഉപയോഗിച്ച് കുർബാന ചൊല്ലുമെന്ന്* ഒരു നോട്ടീസ് കാണുകയുണ്ടായി. സി. എസ്. ഐ. 2013 സെപ്റ്റംബർ 28-ന് ഇ. പുഷ്പലത എന്ന വനിതയെ അവരുടെ നന്ത്യാൽ മഹായിടവകയുടെ ബിഷപ്പായി വാഴിച്ചു. റൈറ്റ് റവ. സാം മാത്യുവിനേപ്പോലെതന്നെ ഇനി റൈറ്റ് റവ. ഇ. പുഷ്പലതയേയും മാർത്തോമ്മാസഭ സ്വീകരിക്കേണ്ടിവരും. അന്ത്യോഖ്യയിലെ സിറിയൻ ഓർത്തഡോക്സ് സഭയടക്കമുള്ള പുരാതന സഭകൾക്കെല്ലാം വനിതാ പൗരോഹിത്യം അചിന്ത്യമായ വസ്തുതയാണ്.

ഓർത്തഡോക്സ് സഭകൾക്കെല്ലാം പൊതുവായ ഏതാനും അടിസ്ഥാന വിശ്വാസങ്ങളുണ്ട്. അവ വി. ദൈവമാതാവ്, പരിശുദ്ധന്മാർ എന്നിവരോടുള്ള സംസർഗം, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വി. കുർബാനയേയും കൂദാശകളേയും പറ്റിയുള്ള വിശ്വാസം, പട്ടക്കാരുടെ പാപമോചന അധികാരം മുതലായാണ്. ഇവയിൽ ഒന്നുപോലും മാർത്തോമ്മാ സഭ അംഗീകരിക്കുന്നില്ല. *നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗത്തിലും കെട്ടപ്പെട്ടിരിക്കും. നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗത്തിലും അഴിക്കപ്പെട്ടിരിക്കും* എന്ന് യേശുക്രിസ്തുതന്നെ വ്യക്തമാക്കിയ പട്ടക്കാരുടെ പാപമോചന അധികാരം മാർത്തോമ്മാസഭയുടെ അത്യുന്നത നിയമനിർമ്മാണ സമതിയായ പ്രതിനിധി മണ്ഡലം 1941-ൽ ആ സഭയിൽ എടുത്തുകളഞ്ഞു. മുകളിൽപറഞ്ഞ ഏതെങ്കിലും വിഷയത്തിൽ ഓർത്തഡോക്സ് സഭകളുടെ വിശ്വാസം സ്വീകരിക്കുവാൻ മാർത്തോമ്മാ സഭ തയാറാകുമോ? തയാറാകുമെങ്കിൽ എന്തിന് 1877 മുതൽ കേസുനടത്തുകയും 1889-ലെ തിരുവിതാംകൂർ മഹാരാജാവിന്റെ ഒത്തുതീർപ്പു ശ്രമം പരാജയപ്പെടുത്തുകയും ചെയ്തു എന്നതിനുകൂടെ മറുപടി പറയേണ്ടിവരും.

മാർത്തോമ്മാ സഭയുമായി കൗദാശിക സഹകരണത്തിന് പുരാതന സഭകളുടെ ഏറ്റവുംവലിയ തടസം അവരുടെ പട്ടത്വത്തിന്റെ സാധുതയാണ്. പൗരസ്ത്യ കൽദായ, ഓർത്തഡോക്സ്, റോമൻ കത്തോലിക്കാ എന്നീ പൂർവിക സഭാവിഭാഗങ്ങളൊന്നും മാർത്തോമ്മാ സഭയുടെ പട്ടത്വമോ കൂദാശകളോ സാധുവായി അംഗീകരിക്കുന്നില്ല. വിശ്വാസത്തിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളുമായി പൂർണ്ണമായും തുല്യതപുലർത്തുന്ന തൊഴിയൂർ സഭയെന്നറിപ്പെടുന്ന മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ പട്ടത്വവും കൂദാശകളും അവർ മാർത്തോമ്മാ സഭയിൽ നിന്നും മേല്പട്ടം സ്വീകരിക്കുന്നു എന്ന ഏകകാരണത്താൽ മുകളിൽപ്പറഞ്ഞ പുരാതനസഭകളെല്ലാം നിരാകരിക്കുകയാണ്. അവരെ പൗരസ്ത്യ സഭകളുടെ ഗണത്തിൽ ഉൾപ്പെടുത്തിയിട്ടുമില്ല. അതേസമയം വിശ്വാസത്തിൽ വൈരുദ്ധ്യമുണ്ടെങ്കിലും പൗരസ്ത്യ കൽദായ, ഓർത്തഡോക്സ്, റോമൻ കത്തോലിക്കാ സഭകൾ പരസ്പരം പട്ടത്വം അംഗീകരിക്കുന്നുമുണ്ട്.

മാർത്തോമ്മാ സഭയുടെ പട്ടത്വം അംഗീകരിക്കപ്പെടാതിരിക്കുന്നത് ചരിത്രപരമായ പിന്തുടർച്ചയുടെ അഭാവം കൊണ്ടല്ല. പാലക്കുന്നത്ത് തോമസ് അത്താനാസ്യോസിന്റെ പെട്ടന്നുള്ള നിര്യാണത്തെ തുടർന്ന് സ്വസഹോദരനെ തീത്തൂസ് പ്രഥമൻ എന്ന പേരിൽ മെത്രാനായി തൊഴിയൂർ മെത്രാന്മാർചേർന്ന് വാഴിച്ചതിൽ ചരിത്രപരമായ വിച്ഛിന്നതയൊന്നുമില്ല. പ്രശ്നം വിശ്വാസത്തിന്റെയാണ്. വേദശാസ്ത്രപരമായ ആ വിഷയങ്ങളേപ്പറ്റി ചുരുക്കത്തിൽ, *വി. കുർബാന എന്ന ബലി, വി. കൂദാശകളിലെ പരിശുദ്ധാത്മ സാന്നിദ്ധ്യം, പട്ടക്കാരുടെ പാപമോചന അധികാരം* എന്നിവയെപ്പറ്റിയുള്ള വിശ്വസവിപരീതങ്ങളാണ് മാർത്തോമ്മാ സഭയുടെ പട്ടത്വം അസാധുവാക്കുന്നത് എന്നു പറയാം. അതിൽ വിട്ടുവീഴ്ച ചെയ്ത് ഐക്യമുണ്ടാക്കാൻ ഒരു പുരാതനസഭയ്ക്കും സാദ്ധ്യമല്ല.

*യാക്കോബായ സഭ* എന്ന് ജോസഫ് മാർത്തോമ്മാ വിവക്ഷിക്കുന്ന വിഭാഗത്തിന് ഇത്തരം കാര്യങ്ങളിൽ തീരുമാനമെടുക്കാനുള്ള അധികാരമില്ലന്നതാണ് അടുത്ത വസ്തുത. അവരുടെതന്നെ വാദഗതിയനുസരിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസിനാണ് അതിനുള്ള അധികാരം. പക്ഷേ നൂറ്റാണ്ടുകളിൽ പ. പിതാക്കന്മാർ രക്തവും ജീവനുംകൊടുത്ത് സംരക്ഷിച്ച സത്യവിശ്വാസം അദ്ദേഹം ഉപേക്ഷിക്കുവാൻ യാതൊരു സാദ്ധ്യതയുമില്ല. മുപ്പതു വെള്ളിക്കാശിനു സ്വന്തം ഗുരുവിനെ വിറ്റ മാതൃകയിൽ വി. കൂദാശകളും വി. മൂറോനും സത്യവിശ്വസവും വിറ്റ് തരകുപറ്റാൻ ശ്രമിക്കുന്നവർ കേരളത്തിൽ കണ്ടേക്കാം. പക്ഷേ പ. അന്ത്യോഖ്യാ പാത്രിയർക്കീസ് അതിനു വഴിപ്പെടുമെന്ന് തോന്നുന്നില്ല.

വാസ്തവത്തിൽ *ഏശാവിന്റ രൂപവും യാക്കോബിന്റെ ശബ്ദവും* എന്ന ദ്വന്ദവ്യക്തിത്വവുമായി ഒരു നൂറ്റാണ്ടായി ചരിക്കുന്ന മാർത്തോമ്മാ സഭയുടെ സ്വത്വസംഘർഷമാണ് (identity crisis) ജോസഫ് മാർത്തോമ്മാ യുടെ പ്രസ്താവനകളിൽ നിഴലിക്കുന്നത്. പ്രൊട്ടസ്റ്റന്റ് വിശ്വാസവും സുറിയാനി സഭയുടെ ബാഹ്യചിഹ്നങ്ങളും പേറുന്ന ഈ വിചിത്ര സംരംഭത്തിന് *പ്രൊട്ടസ്റ്റന്റ് സഭ* എന്ന പൂർണ്ണ അംഗീകാരം ഇതുവരെ അവരുടെ ഇടയിൽ ലഭിച്ചിട്ടില്ല. പൗരസ്ത്യ സഭകളുടെ ഗണത്തിൽ പെടാനുള്ള ശ്രമവും ദയനീയമായി പരാജയപ്പെട്ടു. ഈ ദശാസന്ധിയിൽനിന്നും കരകയറാനുള്ള ശ്രമമാണ് സമീപകാലത്തെ *യാക്കോബായ* പ്രേമവും അന്ത്യോഖ്യാ പാത്രിയർക്കീസിനോടുള്ള *ഭക്തിയും.*

ഈ പ്രസ്താവനാ ബഹളത്തിൽ ജോസഫ് മാർത്തോമ്മാ പരോക്ഷമായി സമ്മതിക്കുന്ന ഒരു യാഥാർത്ഥ്യമുണ്ട്. അത് പ. മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭയുടെ യഥാർത്ഥ പിന്തുടർച്ചാവകാശി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയാണന്നുള്ളതാണ്. പുരാതന ഇന്ത്യയുടെ നൈയാമിക പിന്തുടർച്ച ഇന്ത്യാ റിപ്പബ്ലിക്കിനാണന്ന യാഥാർത്ഥ്യം തിരിച്ചറിഞ്ഞതുകൊണ്ടാണ് ഇന്ത്യയിൽനിന്നും പിരിഞ്ഞുപോയ പാകിസ്ഥാൻ ഇന്ത്യയെ തകർക്കാൻ ചൈനയടക്കം ഏതു ചെകുത്താനുമായും അവിശുദ്ധ ബന്ധങ്ങൾ ഉണ്ടാക്കുന്നത്. ഇവിടെ സംഭവിക്കുന്നതും അതിനു സമാനമാണ്. ഇവിടെ തകർന്നത് ദേശീയ സഭ എന്ന മലങ്കര മാർത്തോമ്മാ സഭയുടെ അവകാശവാദവും. ■

**41st Death Anniversary** **38th Death Anniversary**



10-11-1972 08-01-1975

**KURUVILA MATHEN ITTY CHACKO**

**ELEYAMMA CHACKO**

Joe-Villa-Mancha-Nedumangad

SAFE IN THE ARMS OF LORD JESUS CHRIST

**CHILDREN:**

Late Itty Puliyappara Chacko - Saramma Itty

Mathew Puliyappara Chacko - Anni Mathew

Paulose Puliyappara Chacko- - Sophy Paulose

**GRAND CHILDREN:**

Jacob Puliyappara Paul - Beena Jacob

Sam puliyappara Paul

Elizabeth Jacob - Abi Jacob

**GREAT GRAND CHILDREN:**

Abigail Anne Jacob

Jaiden Abi Jacob

Inserted by: Paulose P. Chacko, Mary Villa,
135 Neeti Bagh, Shamshabad Road-AGRA-282001

# In Everloving Memory Of

**MARIAMMA MATHEN**
1st Anniversary, 03-11-2013

**GEEVARGHESE MATHEN**
5th Anniversary, 17-10-2013



Gone but never forgotten
will meet in the heavenly abode

Children, Grand Children & Great Grand Child
Chakkalayil House, Kizhakkumbhagom, Niranam.



# St. Gregorios Orthodox Church, Punnamoodu

**www.kochuthirumeni.org**
**Location: - 2 km from Mavelikara towards south on the eastern side of Mavelikara – Krishnapuram Road**

A small congregation of believers here, used to go all the way from Punnamoodu to Mavelikara Puthiyacavu St. Mary's Orthodox Church every Sunday to celebrate the Holy Qurbana. In 1940, they first started a Sunday School. On acquiring land in 1945, this small congregation finally realized their dream. They built a small chapel here and celebrated the Holy Qurbana. Long before the Malankara Orthodox Church proclaimed Parumala Thirumeni a saint, this chapel was named "Mar Gregorios Memorial Chapel " respecting the wishes of the Punnamoodu congregation by Mar Thoma Dionysios, Metropolitan of Niranam and Alexios Mar Theodosios, Metropolitan of Kollam. The fact that it is the first church to be dedicated in Parumala Thirumeni's name holds a special place in the history of the church. Only after canonization of Parumala Thirumeni, MGM church assumed the name St. Gregorios Orthodox Church.

Though an extension was carried out on the existing church to accommodate the growing Parish, demands for a new church grew day by day. The final design, drawn for the new church, was a fusion of traditional Kerala temple architecture and the Gothic style of the Eastern Orthodox churches. The design was unique in every sense of the word. The plan was well thought out, down to the minutest detail. Stone and wood are the underlying themes. Stone lamps and stone cladding done on the walls, inside, outside and in front of the church would render it a natural beauty, a traditional look and a singular identity of its own. During the Consecration ceremony of the new church in 2011, H.H. Baselios Marthoma Paulose IInd, Catholicose and Malankara Metropolitan heartily appreciated this eco-friendly nature of the church and made a special mention of it.

January 4 and 5 of 2011, the consecration of the new church, will be remembered by one and all. Believers, from far and near, throng here, even today, for the blessings of the patron saint. Personal experiences of many have shown that the prayers and cries of all who come here to pray and beseech never go unanswered and unfulfilled. Visitors to this church, all agree in one accord that on entering this church, one is enveloped by an atmosphere of serenity and tranquility. A sense of homeliness is felt. The Meditation Room, on the left side of the main entrance, is always kept open for the public. Burdened and troubled hearts find solace and comfort here. Time and place lose meaning when talking to the Lord. The rich collection of icons and iconic paintings all around the church, scenes from various parts of the Bible, the majestic mural painting of The Final Judgement on the arch wall and the huge stained glass painting inside the sanctuary, above the altar of the Resurrection of our Lord, holding out hope and promise to each and every one of us – all come together to enhance the Heavenly presence.

The sheer elegance, beauty and the grandeur of the church is brought out through its simplicity. The main attraction of this church is that this church is not a mere showpiece. Each and everything done on the inside and the outside of the church have a special significance and an inner meaning. This church is an ever learning experience, a blessing and a means of growing spiritually closer to God.

MGM School: - An English medium school up to Std. VII is being run by the Church. A new School building will be inaugurated on 30th October 2013. The late Rev. Fr. V.C. Zachariah started this school in 1976. His mortal remains rest inside the Church.



REV. FR. JOHNS EAPEN, VICAR
St. Gregorios Orthodox Church,
Punnamoodu



## BRIDE WANTED

Pune settled Orthodox parents invite proposal for their son, B/B in Pune, 28 yrs.172 cm height, MBA (Mktg + HR), working as H.R.Officer in a reputed company, from parents of qualified/employed girls (from outside Kerala).

Contact: 08446370138.

## BRIDE GROOM WANTED

Orthodox parents invite proposal for daughter, 26 years, MA (Tourism Management) fair, slim and good looking, working in Trivandrum Airport. Seeking alliance from boys preferably born and brought up outside Kerala.

*Contact:*

Mob. 9447490792, 0469-2711427
email: tomchakkalayil@yahoo.com

## BRIDE GROOM WANTED

Orthodox parents invite proposal for their daughter (23/162/ fair) B.Tech working as software Engineer in MNC from parents of professionally qualified orthodox boy's (Preferably M.Tech\ B.Tech).

Contact No.
04682324986, 9496109072

## BRIDE GROOM WANTED

ഓർത്തഡോക്സ് യുവതി 27/172 MSc., നാഷണ ലൈസ്ഡ് ബാങ്ക് മാനേജർ. ഓർത്തഡോക്സ്, യാക്കോബായ വിഭാഗത്തിൽ നിന്നും അനുയോജ്യ മായ വിവാഹ ആലോചനകൾ ക്ഷണിക്കുന്നു.

Contact No.
9846010980



## പെണ്മ

ഫാ. ഐപ്പ് പി. സാം, തോട്ടപ്പുഴ

> കുരിശിൻചുവട്ടിൽ അർപ്പിക്കപ്പെട്ട പുത്രനു മുമ്പിൽ അവൾ നിൽക്കുന്നത് 'അമ്മ' എന്ന ഭാവവുമായിട്ടാണ്.

# അഭയമായി അമ്മ

അമ്മിഞ്ഞപ്പാലിന്റെ മാധുര്യത്തിനൊപ്പം, ചുണ്ടിൽ അറിവായ് പെയ്തിറങ്ങിയ നിരതെറ്റിയ ആചാരക്രമമാണ് 'അമ്മ'യെന്ന ആദ്യമന്ത്രം. 'അമ്മേ'യെന്ന് വിളിച്ച് കൊതിതീരാത്ത ഒരു കുഞ്ഞ് നമ്മളിലെല്ലാവരിലുമുണ്ട്. സുഖഭോഗങ്ങളുടെ കുറുക്കുവഴികളിലൂടെ യാത്രചെയ്ത് ഇടറിവീണ ഒരു യുവസുഹൃത്ത്, ലഹരിയുടെ കെട്ടഴിഞ്ഞ ഒരു സുപ്രഭാതത്തിൽ കണ്ണീരൊഴുക്കിക്കൊണ്ട് പറഞ്ഞു: 'ഹൃദയത്തിൽ ചുംബനങ്ങൾ പകർന്നുതരാൻ എന്റെ അമ്മ ജീവിച്ചിരുന്നെങ്കിൽ ഞാനിങ്ങനെ വഴിപിഴച്ചുപോവില്ലായിരുന്നു.' അമ്മയും മകനും തമ്മിൽ കാണുമ്പോൾ മുഖത്തോടുമുഖം നോക്കുകയല്ല, ഹൃദയം ഹൃദയത്തെ തൊടുകയാണ് ചെയ്യുന്നത്. അങ്ങനെയാണ് ഓരോ മാതൃഹൃദയവും അലിവിന്റെ വടവൃക്ഷമായി പടർന്നുപന്തലിക്കുന്നത്. ഒരു ദിവസം അമ്മ പനിപിടിച്ചുകിടന്നാൽ മുടങ്ങുന്ന അത്താഴത്തിന്റെ രുചിയെപ്പറ്റി നമുക്ക് ശരിക്കും ബോദ്ധ്യമുണ്ട്. എത്രയേറെ പാചകക്കുറിപ്പുകൾ നോക്കി ആഹാരം നാം പാകപ്പെടുത്തിയാലും, അമ്മ ചേർക്കുന്ന സ്നേഹത്തിന്റെ ലവണാംശം അതിൽ നിറയ്ക്കാൻ നമുക്കാവില്ലല്ലോ.

അമ്മയെക്കുറിച്ചുള്ള ചിന്തകളിലൂടെ സഞ്ചരിക്കുമ്പോൾ, ചങ്കുതുളയ്ക്കുന്ന വേദനയുടെ ചിന്തയുമായി ഒ.എൻ.വിയുടെ കവിതയുണരുന്നു. ഒരമ്മപെറ്റ ഒമ്പതുപേർ. അവർ ഒമ്പതുപേരും പ്രാവീണ്യമുള്ള കൽപ്പണിക്കാർ. തങ്ങളുടെ ഭാര്യമാരോടുകൂടെ ഒരേ കൂടാരത്തിൽ ഒരുമയോടെ ജീവിക്കാനും അന്തിയുറങ്ങാനും അവർക്കു കഴിഞ്ഞു. പുതിയ ഒരു ഗോപുരനിർമ്മാണത്തിനിടയ്ക്ക് അവർ ആകെ അസ്വസ്ഥരായി. എന്തുചെയ്തിട്ടും ഭിത്തി ഉറയ്ക്കുന്നില്ല. ഒടുവിൽ യോജിപ്പിലെത്തി. ഉച്ചയ്ക്ക് കഞ്ഞിയുമായി എത്തുന്നത് ആരുടെ ഭാര്യയാണോ, അവളെ ചേർത്തു മതിൽ നിർമ്മിക്കുക. കുഞ്ഞിനെയും ഒക്കത്തുവെച്ച് കഞ്ഞിയുമായി മൂത്തവന്റെ പത്നി എത്തി. കാര്യങ്ങളറിഞ്ഞപ്പോൾ, ഈറനണിഞ്ഞ കണ്ണുകളോടെ അവളൊരു അപേക്ഷമാത്രം കണവന്റെ മുമ്പിൽവെച്ചു. ഹൃദയം പിളർക്കുന്ന ഒരു യാചന: 'എന്നെയും ചേർത്തുവെച്ച്, ഭിത്തി കെട്ടുമ്പോൾ എന്റെ മാറിടവും കൈകളും കെട്ടിമറയ്ക്കരുത്. കാരണം, എന്റെ പൊന്നോമന കരയുമ്പോൾ അവനെ എന്റെയടുത്തേക്ക് കൊണ്ടുവരണം. എന്റെ കൈകളാൽ അവനെയെടുത്ത് നെഞ്ചോടുചേർത്ത് മുലയൂട്ടാമല്ലോ.' മരണത്തിന്റെ അതിരുകളെയും ഉല്ലംഘിക്കുന്ന മാതൃത്വത്തിന്റെ ഭാഷയാണിത്. കുഞ്ഞാടിനെ എടുത്തുയർത്തി, ആശീർവദിച്ച്, തൊട്ടുതലോടുന്ന യേശുവിന്റെ ചിത്രം നല്ലിടയന്റെ മാതൃകയ്ക്കൊപ്പം, അമ്മയുടെ വാത്സല്യങ്ങൾകൂടി പകർന്നുനൽകുന്നുണ്ട്.

അമ്മയെന്ന വാക്കിനെ പിരിച്ചെഴുതിയാലോ? 'അ + മ്മ'. ഈ വാക്കിന് സുന്ദരമായൊരു അർത്ഥം കൈവരുന്നില്ലേ? 'അ' എന്ന പ്രത്യയം ഏതെങ്കിലുമൊരു വാക്കിനു മുന്നിൽ ചേർത്താൽ 'അല്ല' എന്ന അർത്ഥം വരുന്നു. സത്യം - അസത്യം, സാദ്ധ്യം - അസാദ്ധ്യം തുടങ്ങിയവ ഉദാഹരണം. 'മമ' എന്ന വാക്കിനർത്ഥം 'എന്റേത്' എന്നാണല്ലോ. അപ്പോൾ അമ്മയ്ക്ക് 'എന്റേത് അല്ല' എന്നൊരു സൂചകാർത്ഥം വരുന്നുണ്ട്. 'എന്റെ' എന്ന സ്വാർത്ഥചിന്തയില്ലാത്തവളാണ് അമ്മ. ഇനി കുരിശിൻചുവട്ടിലെ മറിയാമിന്റെ മുഖത്തേക്ക് നോക്കുക. കുരിശിലുള്ളവൻ 'എന്റേതാണ്' എന്നു ചിന്തിച്ചിരുന്നെങ്കിൽ അവൾ അവനെ സഹനത്തിനു വിട്ടയയ്ക്കുമായിരുന്നില്ലല്ലോ. അവൻ എന്റേതല്ല, ലോകം മുഴുവന്റേതുമാണ് എന്നു ഗ്രഹിച്ചതുകൊണ്ടാണ് കാനായിലെ കല്യാണപ്പന്തലിൽ 'സമയമായില്ല' എന്ന് അവൻ പറഞ്ഞിട്ടും അവൻ പറയുന്നതുപോലെ ചെയ്യുവിനെന്നു ശാഠ്യംപിടിച്ച് അവൾ മകനെ സഹനത്തിലേക്ക് കൈപിടിച്ചിറക്കിയത്. ഇപ്പോൾ കുരിശിൻചുവട്ടിൽ അർപ്പിക്കപ്പെട്ട പുത്രനു മുമ്പിൽ അവൾ നിൽക്കുന്നത് 'അമ്മ' എന്ന ഭാവവുമായിട്ടാണ്. 'നിങ്ങൾക്കായി ഞാനവനെ അർപ്പിച്ചിരിക്കുന്നു' എന്നാണ് മുഖത്ത് തെളിയുന്ന ഭാവം. 'ഇതെന്റെ ശരീരം; വാങ്ങി ഭക്ഷിക്കുക, ഇതെന്റെ രക്തം; വാങ്ങി കുടിക്കുക' എന്ന് അന്ത്യ അത്താഴത്തിനിടെ പറഞ്ഞ വാക്കുകൾ കുരിശിനുചുവട്ടിൽ നിന്ന് അമ്മയിലൂടെ പ്രതിധ്വനിക്കുന്നു. മാംസമായ വചനത്തിന് ചോരയും നീരും നൽകിയവളാണല്ലോ ആ കന്യക. കുരിശിലൊഴുകിയിറങ്ങിയ ചോര അവളുടേതുകൂടിയാണ്. സ്വന്തം ഇഷ്ടങ്ങളോട് 'അ മമ' എന്നുപറഞ്ഞ് തുടങ്ങിയതാണവളുടെ സഹനജീവിതം. നിന്റെ 'ഇഷ്ടം നിറവേറട്ടെ, എന്റേതല്ല' എന്ന വാക്ക് മംഗളവാർത്തയിൽ തുടങ്ങി കുരിശിൻചുവട്ടിലും അതിനപ്പുറവും ഈ അമ്മ ആവർത്തിക്കുന്നു. ഹൃദയരക്തത്തെ വാത്സല്യത്തിന്റെ മുലപ്പാലാക്കിമാറ്റി മറ്റുള്ളവർക്ക് അഭയമായിത്തീർന്ന ഈ അമ്മ സർവ്വജനപദങ്ങളുടെയും അമ്മ തന്നെ. ■



# സൺഡേസ്ക്കൂൾ വാർത്തകൾ

### സഹപാഠ്യ മത്സരങ്ങൾ

നവം. 2-ാം ശനിയാഴ്ച സോണൽ മൽസരങ്ങൾക്കായി ഒരുങ്ങുകയാണല്ലോ. സഹപാഠ്യമത്സരങ്ങളുടെ നിബന്ധനകൾ ചുമതലപ്പെട്ടവർ ശരിയായി വായിച്ചു മനസ്സിലാക്കണം. പരാതികൾ കേൾക്കാനും തീർപ്പുകല്പിക്കാനും ട്രിബ്യൂണൽ അതാതു സോണിലുണ്ട്. ആ സംവിധാനം ഉപയോഗിക്കാതെ, പരാതികൾ തന്നാൽ അവ പരിഗണിക്കുവാൻ ഇപ്പോൾ നമുക്ക് സാദ്ധ്യതകൾ ഇല്ലെന്നും ചുമതലപ്പെട്ടവർ മനസ്സിലാക്കുമല്ലോ.

### വാർഷികപ്പരീക്ഷ

അതും അടുത്തു വരികയാണല്ലോ. പഴയതും പുതിയതുമായ സ്കീമുകളിലാണ് നമ്മുടെ പഠനം നടന്നുകൊണ്ടിരിക്കുന്നത്. രണ്ടു സ്കീമുകളിലും ചോദ്യപേപ്പർ വ്യത്യസ്തമായിരിക്കും. അതു മനസ്സിലാക്കി ഉത്തരമെഴുതുവാൻ കുട്ടികളെ പ്രത്യേകം പരിശീലിപ്പിക്കണം. ഡിസം. 1-ന് തന്നെ എല്ലാ ക്ലാസ്സുകളിലെയും പരീക്ഷ നടക്കുന്നു എന്നതും പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

### ജൂബിലി പരിപാടികൾ

ഭദ്രാസന ഉത്ഘാടനങ്ങൾ പലയിടങ്ങളിൽ നടത്തപ്പെടുന്നതായി മനസ്സിലാക്കുന്നു. യൂണിറ്റു തലം മുതൽ നടത്തപ്പെടേണ്ട പല പരിപാടികളുമുണ്ട്. അതേപ്പറ്റി നേരത്തേ തന്നെ പ്ലാൻ ചെയ്യണം.. കുട്ടികളിൽ നിന്ന് 'spot collection' ഓരോ സൺഡേസ്ക്കൂളിലും ആരംഭിച്ചു എന്നു കരുതട്ടെ. ജൂബിലിയുടെ ചിന്താവിഷയം- "മക്കളെ ജ്ഞാനത്തിന് ചെവി കൊടുക്കുക" (സദൃ. 2:1). എല്ലാവരുടെയും ശ്രദ്ധയിൽപ്പെടുവാൻ പരിശ്രമിക്കണം.

### വേദപ്രവീൺ ഡിപ്ലോമാ പരീക്ഷ

12-ാം ക്ലാസ്സ് പാസ്സാകുന്നവർക്ക് നൽകുന്നത് ഈ സർട്ടിഫിക്കേറ്റാണല്ലോ. 2013 ഡിസം. 28-ന് ശനിയാഴ്ച 10 മുതൽ ഒരുമണി വരെയാണ് പരീക്ഷ നടക്കുന്നത്. ഓറിയന്റേഷൻ ക്ലാസ്സിൽ പങ്കെടുത്തുകൊണ്ടും പ്രോജക്ട് വർക്ക് ചെയ്യുന്നതും, 5 പീരിയഡുകളെങ്കിലും പഠിപ്പിക്കുന്നതും നിർബന്ധമായ കാര്യമാണ്. പഠിപ്പിക്കാൻ അവസരം ലഭിക്കാത്തവർക്ക് ഇനിയുമുള്ള ആഴ്ചകൾ അവസരം നൽകി പരീക്ഷയെഴുതുവാൻ അർഹതനേടിയിരിക്കണം.

### കാലത്തിന്റെ മാറ്റങ്ങൾ ശ്രദ്ധിക്കണം

മാതൃപിതൃ ഭക്തി, ഗുരുഭക്തി ഇവയിലൊക്കെ വളരുന്ന തലമുറ വളരെ പിന്നോക്കമാണെന്ന് നാം തിരിച്ചറിയേണ്ടിയിരിക്കുന്നു. കുട്ടികൾ, കോളേജ് പ്രിൻസിപ്പാളിനെ വധിക്കുന്ന നിലയിൽ വരെ കാര്യങ്ങൾ എത്തിയിരിക്കുന്നു. ഒറ്റപ്പെട്ട സംഭവമെങ്കിലും ഗുരുക്കന്മാരോടുള്ള ഭക്തി വളരെ കുറഞ്ഞിരിക്കുന്നു. ജോലി സമ്പാദിക്കാൻ സെക്കുലർ വിദ്യാഭ്യാസം മതിയായതെങ്കിലും കുട്ടികളിൽ മൂല്യബോധം ഉണ്ടാകുവാൻ അതു മാത്രം പോരാ. അവരെ സനാതന മൂല്യങ്ങളിൽ ബോധവൂർവ്വം പരിശീലിപ്പിക്കേണ്ടിയിരിക്കുന്നു. സൺഡേസ്ക്കൂളിന് ഒട്ടേറെ കാര്യങ്ങൾ ഈകാര്യത്തിൽ ചെയ്യുവാനുണ്ട്.

**ഒ. തോമസ് അച്ചൻ**



മാത്യൂസ് ബർന്നബാസ് മെത്രാപ്പോലീത്ത
(മലങ്കരസഭ മാസിക മുൻ പ്രസിഡന്റ്)
(ഒന്നാം ഓർമ്മ)
(ഡിസംബർ - 9,
(പെരുമ്പാവൂർ, വളയൻചിറങ്ങരയിൽ)

## മാമ്മൻ സ്പർശം...

29-ാം പേജിൽ നിന്നു തുടർച്ച

ങ്ങളെ സഭാബന്ധത്തിൽ ഉറപ്പിക്കുവാൻ കഴിയണം. സഭയുടെ ചരിത്രവും വിശ്വാസവും എല്ലാവരേയും പഠിപ്പിക്കുവാൻ പദ്ധതി ഉണ്ടാകണം. സാമൂഹിക തിന്മകൾക്ക് എതിരെ വ്യാപകമായ ബോധനം വേണം. പ്രത്യേകിച്ച് മദ്യപാനം. സഭയിൽ ശക്തമായ ഒരു യുവതലമുറ ഉണ്ടാകണം. ഇപ്പോൾ ചെറുപ്പക്കാർ അധികവും പ്രവാസികളാണ്. അവരുടെ പ്രവർത്തനങ്ങൾ ശ്രദ്ധിക്കുവാൻ സംവിധാനം വേണം.

സഭയിൽ ഇനി അനാഥാലയങ്ങൾ ആവശ്യമില്ല. വാർദ്ധക്യത്തിലുള്ളവരെ സംരക്ഷിക്കുവാൻ പദ്ധതികൾ ഉണ്ടാകണം. പട്ടിണിയും പട്ടിണി മരണവും ഉണ്ടാകരുത്. സഭയിൽ എല്ലാവർക്കും വീട് ഉണ്ടായിരിക്കണം. മിഷൻ ബോർഡ് സഭയുടെ ശക്തികേന്ദ്രമാണ്. കൂടുതൽ പുതിയ പദ്ധതികൾ ആസൂത്രണം ചെയ്യണം. അതിൽ കൂടുതൽ പ്രവർത്തകർ ഉണ്ടാകണം.

### പ്രത്യേകം ശ്രദ്ധിക്കേണ്ട മേഖലകൾ?

സണ്ടേസ്കൂൾ സിലബസ് കാലോചിതമായി പരിഷ്ക്കരിക്കണം. ആധുനിക പ്രശ്നങ്ങളും അവയ്ക്കുള്ള പരിഹാരങ്ങളും കുട്ടികളെ പഠിപ്പിക്കണം. വെടിക്കെട്ട്, വാഹന ഘോഷയാത്ര, പത്ര സപ്ലിമെന്റുകൾ, പെരുന്നാളുകളിലെ ആർഭാടം, സ്വർണ്ണാഭരണ ഭ്രമം, വൻ സൗധങ്ങൾ എന്നിവ നിയന്ത്രിക്കണം. പെരുന്നാളുകളോട് അനുബന്ധിച്ചുള്ള നാല് പേജ് വർണ്ണ കളർ സപ്ലിമെന്റുകൾ പലതിന്റെയും ഉള്ളടക്കവും ഭാഷയും വികൃതമാണ്. ഇവ നിയന്ത്രിക്കപ്പെടണം. സഭാ ജീവിതം ലളിതവും വിശുദ്ധവുമാകണം. സാമൂഹിക പ്രതിബദ്ധതയും നീതിബോധവും വളർത്തണം. കുടുംബസമാധാനവും അച്ചടക്കവും എല്ലായിടത്തും പരിരക്ഷിക്കപ്പെടണം.

### ജീവിതത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ...?

വലിയ കാര്യങ്ങൾ ഒന്നും നേടിയിട്ടില്ല. എങ്കിലും എന്റെ കഴിവിലുപരി ദൈവം നടത്തി. ഒരു ചെറിയ ഉറവ ഒരു നദിയായി തീർന്ന അനുഭവം. നിരാശയില്ല. എഴുത്തും വായനയും തുടരണമെന്നാഗ്രഹിക്കുന്നു. ദൈവനടത്തിപ്പിൽ പ്രണമിക്കുന്നു.

സഹധർമ്മണി ലീലാമ്മ മാമ്മൻ, മാങ്ങാനം മന്ദിരം സ്കൂൾ ഓഫ് നേഴ്സിങ്ങിലെ മുൻ പ്രിൻസിപ്പളാണ്. കുമരകം വാലയിൽ കുടുംബാംഗമാണ്.

മക്കൾ : വർഗീസ് മാമ്മൻ (ആനന്ദ് ട്രാൻസ്പോർട്ട്), അഡ്വ. മോഹൻ മാമ്മൻ (നോട്ടറി, കോട്ടയം), ഡോ. അനിത മേരി തോമസ് (ആണവ ശാസ്ത്രജ്ഞ, ബാംഗ്ലൂർ).

മാങ്ങാനം മന്ദിരം ആശുപത്രിക്ക് സമീപം താമസിക്കുന്ന കെ. വി. മാമ്മൻ അക്ഷര വെളിച്ചം പകരുന്ന കർമ്മയോഗിയാണ്. പുതിയ പുസ്തകങ്ങൾക്കായി ഇപ്പോഴും താളുകൾ മറിച്ചുകൊണ്ടിരിക്കുന്നു...

ഫോൺ: 0481-2578936

ഡോ. ഷെറിൻ പുന്നൂസ്

# ഗർഭച്ഛിദ്രം ചില കാര്യങ്ങൾ

സ്ത്രീത്വത്തിന്റെ ഏറ്റവും വലിയ ശ്രേഷ്ഠത മാതൃത്വമാണ്. ഉദരത്തിൽ വളരുന്ന ശിശുവിനെ 'സൗകര്യപൂർവ്വം' ഇല്ലായ്മ ചെയ്യാൻ മാതാപിതാക്കൾ തീരുമാനിക്കുകയും അതിനായി വൈദ്യശാസ്ത്രത്തെ ദുരുപയോഗിക്കുകയും ചെയ്യുന്ന പ്രവണത വളരെയധികം കൂടി വരുന്നു എന്നത് അതീവ സങ്കടകരമാണ്.

ഗർഭച്ഛിദ്രം എന്നത് അത്യപൂർവ്വമായി മാത്രം എടുക്കേണ്ട ഒരു തീരുമാനമാണ്. ഒരു കുടുംബാസൂത്രണ മാർഗ്ഗമായി ഗർഭച്ഛിദ്രത്തെ ഒരിക്കലും കാണരുത്.




താഴെപറയുന്ന ചുരുക്കം ചില സന്ദർഭങ്ങളിൽ മാത്രമേ ഗർഭച്ഛിദ്രത്തെപ്പറ്റി ആലോചിക്കാവൂ.

1. ഗർഭം തുടരുന്നത് ഗർഭിണിയായ അമ്മയുടെ ജീവന് അത്യന്തം അപകടകരമാകുമ്പോൾ

2. ഗർഭപാത്രത്തിന് പുറത്ത് ജീവിച്ചിരിക്കാൻ പറ്റാത്ത വിധത്തിലുള്ള ഗുരുതരമായ അംഗവൈകല്യങ്ങൾ ഗർഭസ്ഥ ശിശുവിനു ഉണ്ടെന്ന് കണ്ടെത്തുമ്പോൾ ഇത്തരം സന്ദർഭങ്ങൾ അത്യപൂർവ്വം ആണ് എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ?

'അവിചാരിതമായി ഗർഭിണിയായിപോയി മൂത്ത കുഞ്ഞിന് ഒന്നരവയസ്സ് മാത്രമേ പ്രായമായുള്ളൂ ഗർഭിണിയാണെന്നറിഞ്ഞാൽ ജോലി പോകും' എന്നുള്ള അസൗകര്യങ്ങൾ ഒന്നും ഗർഭച്ഛിദ്രത്തിനുള്ള കാരണമോ നീതികരണമോ ആയിമാറരുത്.

കുട്ടികൾ വേണമോ വേണ്ടയോ, എത്ര കുട്ടികൾ വേണം, എപ്പോൾ വേണം എന്നതൊക്കെ വ്യക്തിപരവും ധാർമ്മികവും ആയ അടിസ്ഥാനത്തിൽ തീരുമാനമെടുക്കേണ്ടതാണ്. പക്ഷേ ഉദരത്തിൽ ഉരുവായ ജീവനെ ഇല്ലായ്മ ചെയ്യാൻ ഉള്ള അവകാശമോ സ്വാതന്ത്ര്യമോ നമുക്ക് ഇല്ല.

ധാർമ്മികമായ കുടുംബാസൂത്രണ മാർഗ്ഗങ്ങൾ ശാസ്ത്രീയമായി സ്വീകരിച്ചാൽ ഭ്രൂണഹത്യ എന്ന മാർഗ്ഗത്തെപ്പറ്റി ചിന്തിക്കേണ്ടിവരില്ല. മൂന്നു തരത്തിലുള്ള മാർഗ്ഗങ്ങൾ ഉണ്ട്.

1. വിവാഹത്തിനുശേഷം ഉടൻ ഗർഭിണിയാകേണ്ട എന്ന് തീരുമാനിക്കുന്നവർക്ക് വേണ്ടിയുള്ള താൽക്കാലിക മാർഗ്ഗങ്ങൾ.

2. ഒരു കുഞ്ഞിന്റെ പിറവിക്ക് ശേഷം അടുത്ത കുഞ്ഞിന്റെ ജനനത്തിനായുള്ള ഇടവേള പ്രായോഗികമായി നിശ്ചയിക്കാൻ സഹായിക്കുന്ന താൽക്കാലിക മാർഗ്ഗങ്ങൾ (Spacing methods).

3. രണ്ടോ മൂന്നോ നാലോ കുട്ടികൾക്ക് ശേഷം ഇനി വേണ്ട എന്ന സ്ഥിര തീരുമാനം എടുക്കുന്നവർക്ക് വേണ്ട വന്ധ്യംകരണ മാർഗ്ഗങ്ങൾ (Permanent methods) ഇതിൽ ഏതാണ് തനിക്ക് വേണ്ടത് എന്നത് ഭാര്യയും ഭർത്താവും ഒരുമിച്ച് ചിന്തിച്ച്, ഒരുഗൈനക്കോളജിസ്റ്റിന്റെ സഹായത്തോടെ വേണം തീരുമാനം എടുക്കാൻ. ഇത്തരത്തിലുള്ള പ്ലാനിംഗും തീരുമാനങ്ങളും ഭ്രൂണഹത്യ ഒഴിവാക്കാൻ സഹായിക്കും.

Ultra sound Scanning (USG) വഴി കുട്ടി ആണോ പെണ്ണോ എന്ന് തിരിച്ചറിഞ്ഞ്, പെൺകുട്ടിയാണ് എങ്കിൽ അതിനെ ഭ്രൂണഹത്യയിലൂടെ നശിപ്പിക്കുന്നത് അധാർമികം മാത്രമല്ല, നമ്മുടെ രാജ്യത്തെ നിയമമനുസരിച്ച് ക്രിമിനൽ കുറ്റവുമാണ് എന്നത് മറക്കാതിരിക്കാം കുട്ടി ആണോ പെണ്ണോ എന്നതിന്റെ സർപ്രൈസ് എന്തിനാണ് കളയുന്നത്?.

അണ്ഡവും (Ovum) ബീജവും (Sperm) യോജിക്കുന്ന നിമിഷം മുതൽ ജീവൻ ഉളവാകുകയാണ്. നിമിഷം മുതൽ ഒരു സ്ത്രീ അമ്മയാണ്- ഉള്ളിൽ ഒരു ശിശു വളരുകയാണ്. തന്റെ ഉള്ളിൽ വളരുന്ന ജീവൻ ദൈവത്തിന്റെ ദാനമാണ്. അതിനെ നശിപ്പിക്കാൻ ഒരു കാരണവശാലും (മേൽപറഞ്ഞ അപൂർവ്വങ്ങളിൽ അപൂർവ്വങ്ങളായ സന്ദർഭത്തിൽ ഒഴികെ) താൻ കൂട്ടുനിൽക്കില്ല എന്ന് ഓരോ സ്ത്രീയും ദൃഢമായി തീരുമാനിക്കണം.

(കൺസൾട്ടന്റ് ഗൈനക്കോളജിസ്റ്റ്
ഭാരത് ഹോസ്പിറ്റൽ കോട്ടയം)



# പുനർനവം ।।

സഖേർ

The Orthodox Way -ൽ നിന്ന് ചിലത് തുടരട്ടെ. മനുഷ്യന്റെ സാധ്യതകളെക്കുറിച്ചാണ് പ്രതിപാദ്യം. ദൈവം സൃഷ്ടിയെ രണ്ടു തലങ്ങളായി രൂപപ്പെടുത്തി എന്നതാണ് ഓർത്തഡോക്സ് മതം. ഒന്നാമത്, അദൃശ്യഗണങ്ങളുടെ/ അശരീരികളുടെ/ മാലാഖമാരുടെ തലം (noetic/spiritual/ intellectual). രണ്ടാമത് ഭൗതീകവും ശാരീരികവുമായ തലം (material or bodily). അതായത്, ഗാലക്സികളും നക്ഷത്രങ്ങളും ഗ്രഹങ്ങളും ധാതുക്കളും സസ്യങ്ങളും ജന്തുജാലങ്ങളുമെല്ലാം ഉൾപെടുന്നു. ഓർത്തഡോക്സ് വിശ്വാസ ധാരണയനുസരിച്ച് 'മനുഷ്യന് ' മാത്രമാണ് മേല്പ്പറഞ്ഞ ഇരുലോകങ്ങളിലേയ്ക്കും കടക്കാനാകുന്നത്. തന്റെ 'ആത്മാവിനാൽ' ആത്മീയ ഗണത്തിലെ പങ്കാളിത്തം മനുഷ്യന് സാധ്യമാകുന്നു. തന്റെ ദേഹിയും ദേഹവും മുഖാന്തിരം ഭൗതിക ലോകത്തും അവന് പങ്കാളിത്തം സാധ്യമാകുന്നു. അതായത് തിന്നാനും കുടിക്കാനും ഭക്ഷണത്തെ ഊർജ്ജമായി പരിവർത്തിപ്പിക്കാനും അവന് സാധിക്കുന്നു.

ഇത്തരത്തിൽ ആത്മീയ-ഭൗതിക ലോകങ്ങളിൽ ഒരേ സമയം സാധ്യമാകുന്ന പങ്കാളിത്തത്തിലൂടെ മനുഷ്യൻ സമസ്ത പ്രപഞ്ചത്തിന്റെയും ഒരു പ്രതിരൂപമായും ദർപ്പണമായും (image or mirror) നിലകൊള്ളുന്നു. ഒരു ചെറു പ്രപഞ്ചം തന്നെയായി കാണപ്പെടുന്നു. (little universe or microcosm) ഒരു മൈക്രോകോസം എന്ന നിലയിൽ ഈ പ്രപഞ്ചം അവനിൽ സംഗ്രഹിക്കപ്പെടുന്നു. ഇരുലോകങ്ങൾക്കും ഇടയിൽ നില്ക്കുന്ന മധ്യസ്ഥൻ എന്ന നിലയിൽ ലോകം അവൻ മുഖാന്തിരം ദൈവത്തിങ്കലേയ്ക്കു തിരികെ സമർപ്പിക്കപ്പെടുന്നു.

വി. ബസേലിയോസിന്റെ സൃഷ്ടി വിവരണത്തിൽ (Hexameron) ഇങ്ങനെ പറയുന്നു. "മനുഷ്യൻ സൃഷ്ടിയുടെ അതിരാണ്. അവനിൽ സൃഷ്ടികർമ്മം പൂർത്തീകരിക്കപ്പെടുന്നു. സൃഷ്ടലോകത്തിന്റെയും വരുവാനുള്ള ലോകത്തിന്റെയും അതിർവരമ്പിൽ ദൈവം അവനെ നിർത്തി. സകല സൃഷ്ടിയേയും ദൈവീകരണത്തിലേയ്ക്ക് നയിക്കുക എന്നതാണ് മനുഷ്യധർമ്മം."

രണ്ടാം ആദമായ ക്രിസ്തുവിൽ ഈ ദൈവീകരണ പ്രക്രിയ സമാരംഭിക്കുന്നു. ക്രിസ്തു വാതിലാകുന്നു. അവന്റെ ശരീരത്തിലൂടെ കടന്നു പോകാത്തവൻ അപ്പുറം കടക്കുന്നില്ല. പുതിയ അനുഭവത്തിലേക്ക് പ്രവേശിക്കുന്നില്ല. അവൻ അദൃശ്യനായ ദൈവത്തിന്റെ പ്രതിരൂപമാണ്; സർവ്വസൃഷ്ടികളിലും ആദ്യജാതൻ. "അവനിലാണ് സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള ദൃശ്യവും അദൃശ്യവുമായ സകലവും സൃഷ്ടിക്കപ്പെട്ടത്... അവനിൽ സർവ്വ സമ്പൂർണ്ണതയും വസിക്കുവാൻ പിതാവിന് പ്രസാദം തോന്നി (കൊലോ. 1:16,19).

മനുഷ്യശരീരത്തെക്കുറിച്ച് ഗൗരവതരമായ ഒരു സമീപനം പുലർത്തേണ്ടതിന്റെ ആവശ്യകത ഓർത്തഡോക്സ് ദൈവശാസ്ത്രം ഇവിടെ പറയുന്നുണ്ട്. ശരീരം കേവലം ഉപഭോഗ വസ്തുവായി പരിണമിച്ചിരിക്കുന്ന നമ്മുടെ കാലത്ത് ഇത് വളരെ പ്രസക്തവുമാണ്. ഒരു മദ്ധ്യസ്ഥന്റെ റോൾ മനുഷ്യന് സാധ്യമാകുന്നതിന്റെ പ്രധാനകാരണം അവൻ സത്താപരമായി ഒരു ഏകരൂപമാണ് എന്നതാണ്. ഒരു പക്ഷേ, യവന-ഭാരത തത്വചിന്തകളിൽ കാണുന്ന പ്രകാരം ആത്മാവ് താല്ക്കാലികമായി വസിക്കുന്ന ഒരു കൂട് എന്നല്ല ശരീരത്തെക്കുറിച്ചുള്ള പൗരസ്ത്യ ക്രൈസ്തവ ദൈവശാസ്ത്രം. "ശരീരം കേവലം ധർമ്മം ചെയ്യുന്നതിനുള്ള സാധനമാണ്; ആത്മാവിന്റെ വസ്ത്രമാണ് ശരീരം എന്നതിനാൽ വസ്ത്രം പഴകുമ്പോൾ പുതിയ ജന്മം തേടി ആത്മാവ് പോകുന്നു; ശരീരം ആത്യന്തിക സത്തയുടെ ഭാഗമല്ല; ശരീരത്തിലായിരിക്കുന്നത് ആത്മാവിന്റെ കാരാഗൃഹവാസമാണ്" എന്നിങ്ങനെയുള്ള തത്വവിചാരങ്ങളെയെല്ലാം പൗരസ്ത്യ ക്രൈസ്തവ ദർശനം നിരാകരിക്കുന്നു. കാരണം, അത്തരമൊരു വീക്ഷണത്തിലൂടെ മനുഷ്യന്റെ 'മദ്ധ്യസ്ഥനെന്ന റോൾ' വിശദീകരിക്കുക അസാധ്യമാണ്.

സകല സൃഷ്ടിയെയും വിശുദ്ധീകരണത്തിലേയ്ക്ക് ആനയിക്കുകയെന്നതാണ് മനുഷ്യന്റെ പ്രാഥമിക ഉത്തരവാദിത്വം. സൃഷ്ടി മുഴുവനെയും മനുഷ്യൻ ആത്മീയവത്ക്കരിക്കുന്നത് (spiritualizing) ആദ്യമായി സ്വന്ത ശരീരത്തെ ദൈവത്തിന് പ്രസാദയാഗമായി ശുദ്ധീകരിക്കുന്നതിലൂടെയാണ്. പൗലോസിന്റെ ഓർമ്മപ്പെടുത്തലുകൾ ശ്രദ്ധിക്കുക. "ദൈവത്തിന്റെ ദാനമായി നിങ്ങളിൽ ഇരിക്കുന്ന പരിശുദ്ധാത്മാവിന്റെ മന്ദിരമാകുന്നു നിങ്ങളുടെ ശരീരം എന്നും നിങ്ങളെ വിലയ്ക്കു വാങ്ങിയിരിക്കയാൽ നിങ്ങൾ താന്താങ്ങൾക്കുള്ളവരല്ല എന്നും അറിയുന്നില്ലയോ? ആകയാൽ നിങ്ങളുടെ ശരീരം കൊണ്ടു ദൈവത്തെ മഹത്വപ്പെടുത്തുവിൻ" (1 കൊരി. 6:19-20). "നിങ്ങൾ ബുദ്ധിയുള്ള ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിന് പ്രസാദപൂർണ്ണതയുമുള്ള യാഗമായി സമർപ്പിപ്പിൻ" (റോമർ 12:1).

അതേ സമയം, ഈ 'ആത്മീയ വത്ക്കരണത്തിലൂടെ' മനുഷ്യൻ തന്റെ ശരീരത്തെ അഭൗതീകമാക്കുകയോ, അപ്രസക്തമാക്കുകയോ അല്ല ചെയ്യുന്നത്, മറിച്ച്, തന്റെ ഉള്ളിലെ ദിവ്യമായതിനെ തന്റെ ശരീരത്തിലൂടെ/ തന്നിലെ ഭൗമികമായതിലൂടെ പ്രകാശിപ്പിക്കുകയാണ്. ഇത് മനുഷ്യന്റെ ആത്യന്തിക ഭാഗധേയത്തിന്റെ സാക്ഷാത്ക്കാരമാണ്. കൂടുതൽ തേജസികളായ മനുഷ്യർ പുലരുന്ന ഒരു നൽ-വാഴ്വാണ് പൗരസ്ത്യ ക്രിസ്തീയതയുടെ ലക്ഷ്യവും മാർഗ്ഗവും. ഒന്നാമത്തെ ആദമിനെക്കുറിച്ചുള്ള വിശദീകരണങ്ങളെല്ലാം അർത്ഥം കണ്ടെത്തുന്നത് രണ്ടാം ആദമായ ക്രിസ്തുവിലാണ് എന്നത് മറക്കരുത്.

ക്രിസ്തുവിന്റെ ശരീരമാകുന്ന സഭ വിശുദ്ധന്മാരുടെ കൂട്ടായ്മയായിട്ടാണ് ആദിമ കാലങ്ങളിലെല്ലാം നാം കണ്ടുമുട്ടുന്നത്. വ്യക്തിപരമായും സാമൂഹികമായും നമ്മിൽ അശുദ്ധി

ശേഷം 43-ാം പേജിൽ



## പുസ്തകശാല

### വിനയ സ്മിതം

പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ആത്മകഥയും കുന്നംകുളം ഭദ്രാസനത്തിന്റെ ചരിത്രരേഖയും. പ. ബാവായെക്കുറിച്ചുള്ള പ്രകാശരേഖകളും. കുന്ദംകുളം ഭദ്രാസന പ്രസിദ്ധീകരണം.

### സമീക്ഷ

സഖേർ

ക്രിസ്തീയ പ്രതിരോധത്തിന്റെ വേരുകൾ തേടിയുള്ള അന്വേഷണം. പ്രശസ്ത വേദശാസ്ത്ര രചനകളിലെ ആത്മീയ സത്യങ്ങൾ വെളിപ്പെടുത്തുന്ന പഠനങ്ങൾ. ബസേലിയൻ ബുക്സ്, ഞാലിയാകുഴി, പേജ്. 102, വില. 75,

### On Choosing the Good Protion

Dr. Paulose Mar Gregorios.

This meditations and Bible Study Sessions deals with a wide range of themes such as life, suffering and hope. This volume contains 58 chapters written by Dr. Paulose Mar Gregorios. Editor Dr. Joseph P. Varghese, MGF, OTS, Kottayam, Page-111, Rs. 70

### നിത്യ സൗഭാഗ്യം

ഫാ. രാജൻ ജോർജ്

കാനോനിക പ്രാർത്ഥനകൾക്ക് ശേഷം ദൈവസംസർഗ്ഗത്തിനുവേണ്ടി രഹസ്യ പ്രാർത്ഥനയ്ക്കുള്ള ധ്യാനവും പ്രാർത്ഥനയും. 365 ദിവസങ്ങളിലായി ക്രമീകരിച്ചിരിക്കുന്നു. പേജ്. 196, വില. 100 രൂപ

### നന്ദി...

കഴിഞ്ഞ വർഷം ഏവൻഗേലിയോൻ ചിന്തകൾ ലളിതമായും സുന്ദരമായും വ്യാഖ്യാനിച്ച ഫാ. ജോജി കെ. ജോയിക്ക് മലങ്കരസഭ മാസികയുടെ ആദരം.

അടൂർ കിളിവയൽ സെ. മേരീസ് ഇടവകാംഗം. അടൂർ കരുവാറ്റ സെ. മേരീസ് ഇടവക വികാരി. മലങ്കര ഓർത്തഡോക്സ് സഭ പരിസ്ഥിതി കമ്മീഷൻ ജനറൽ സെക്രട്ടറി, ശാസ്താംകോട്ട സെ. ബേസിൽ ബൈബിൾ സ്കൂൾ വൈസ് പ്രിൻസിപ്പാൾ, ഭദ്രാസന ദിവ്യബോധനം ഡയറക്ടർ എന്നീ നിലകളിൽ സേവനം അനുഷ്ഠിക്കുന്നു.

### പുനർനവം ...

42-ാം പേജിൽ നിന്നു തുടർച്ച...

പടരുന്നത് നിശ്ചയമായും മനുഷ്യനെ സംബന്ധിച്ചുള്ള ദൈവിക ഉദ്ദേശ്യത്തിന് വിരുദ്ധമായ സംഗതിയാണ്. തിരുശരീരത്തിന്റെ സംബന്ധത്തിലൂടെ കടങ്ങളുടെ പരിഹാരവും പാപങ്ങളുടെ മോചനവും തൻമൂലം ശുദ്ധീകരണവും സാദ്ധ്യമാകുന്നുവെന്ന സത്യവിശ്വാസത്തോടെ നാം ദേവാലയത്തിലേക്ക് കടന്നുവരുന്നു. ആഹാരശുദ്ധി ശരീര ശുദ്ധി, ശരീരശുദ്ധി മനശുദ്ധിയും, മനശുദ്ധി ആത്മശുദ്ധിയെയും വരുത്തുമെന്ന അറിവും നമുക്കുണ്ട്. അതിനാൽ നോമ്പുകൾ ഉണ്ട്. വ്രതം ഉണ്ട്. പ്രാർത്ഥനകളുണ്ട്. വേദപാരായണങ്ങളുണ്ട്. ഇപ്രകാരം ഒരുക്കത്തോടെ നാം കാണപ്പെടുന്നത് സകല സൃഷ്ടികളുടെയും ശുദ്ധീകരണത്തിനായുള്ള ഒരു സ്വയം ബലിയായി തീരൽ പോലെയാണ്. ഇവിടെ മനുഷ്യന്റെ പൗരോഹിത്യസ്ഥാനം നിർവ്വചിക്കപ്പെടുന്നു. എല്ലാത്തിനേയും ദൈവമുമ്പാകെ സമർപ്പിക്കുവാൻ നിയോഗിക്കപ്പെട്ടവൻ എത്രമേൽ സൂക്ഷ്മമായി സ്വയം സമർപ്പിക്കപ്പെടേണ്ടതുണ്ട്. തന്റെ ഇഷ്ടങ്ങളെ പരിമിതപ്പെടുത്തി ഒടുവിൽ തനിക്കായി ഒരിഷ്ടവും ഉള്ളിലില്ലാതെ ദൈവമേ, നിന്റെ ഹിതം പോലെ ഭവിക്കട്ടെ എന്ന് പറയുന്നിടത്തേക്കുള്ള പരിശീലനമാണ് ബലിയായി തീരലിന്റേത്. അത്തരമൊരു 'ഗത്സമനയിൽ' നിനക്കു ചുറ്റും മാലാഖമാരുടെ വലിയ സൈന്യത്തെ നീ കണ്ടെത്തും! മാത്രമല്ല നിന്റെ സ്നേഹിതരോട് ഒരു നാഴികയെങ്കിലും ഒപ്പം ഉണർന്നിരിക്കാൻ പേർത്തും പേർത്തും നീ പറഞ്ഞുകൊണ്ടിരിക്കുകയും ചെയ്യും.

ദൈവത്തിന് പ്രസാദമുള്ള യാഗമായി തങ്ങളുടെ ശരീരത്തെ ശുദ്ധീകരിക്കുന്നിടത്താണ് മനുഷ്യന്റെ 'മദ്ധ്യസ്ഥഭാവം' ആരംഭിക്കുന്നത് എന്നാണ് നാം പറഞ്ഞു വച്ചത്. അതിന് ക്രിസ്തുവിന്റെ ശരീരത്തോടുള്ള നിരന്തര സംബന്ധത്തിലൂടെ നാം പരിശ്രമിക്കുകയും ചെയ്യുന്നു. അതിനായി നാം ദേവാലയത്തിലേക്ക് കടന്നു വരുന്നു. നിർഭാഗ്യവശാൽ 'ശരീരപ്രദർശനം' വേറൊരു അർത്ഥത്തിലേക്ക് മാറിയിട്ടുണ്ട് ഇക്കാലത്ത്! ദൈവത്തിന് പ്രീതികരമായ ശരീരമായി ദൈവമുമ്പാകെ പ്രദർശിപ്പിക്കേണ്ട ഒന്നിനെ ഇന്ന് ദേവാലയങ്ങളിൽ പോലും അത്ര ഉചിതമല്ലാത്തവിധം 'മനുഷ്യമുമ്പാകെ' പ്രദർശിപ്പിക്കുന്നുണ്ട്.

ശരിക്കും നമ്മുടെ 'മേനി' പറച്ചിലുകളും 'മേനി' നടിക്കലുകളും ഒക്കെ ഒരു തിരുത്താവശ്യപ്പെടുന്നുണ്ട്. പരുമല 'തിരുമേനി'യുടെ ഓർമ്മകളൊക്കെ ആവശ്യപ്പെടുന്നത് അതാണ്. ഉള്ളിലെ വെളിച്ചത്തെ പ്രസരിപ്പിക്കുന്ന ശരീരങ്ങളായി തീരുന്നതിനെക്കുറിച്ചാണ്.

'തിരുമേനി' എന്നാൽ വിശുദ്ധ ശരീരം എന്ന അർത്ഥം ശബ്ദതാരാവലിയുടെ പുതിയ എഡിഷനിലും മാറിയിട്ടില്ല; എന്നാൽ റോഡിൽ കിടക്കുമ്പോഴും മുദ്രാവാക്യം വിളിച്ച് കുഴഞ്ഞാടുമ്പോഴും 'തിരുമേനി' മാർക്ക് അർത്ഥഭേദം വന്നോ എന്നൊരു ആകുലത പങ്കുവയ്ക്കാതെയും വയ്യ! ശരിക്കും കക്ഷി ഭേദമല്ല; അർത്ഥഭേദം തന്നെയാണ് സുഹൃത്തേ വ്യസനിപ്പിക്കുന്നത്. മറക്കരുത്, വിത്തുകൾ പോലെ മണ്ണിൽ കുഴിച്ചിടുന്ന ഈ ശരീരം പുതുതാക്കപ്പെട്ട് നവീകരിക്കപ്പെടാനുള്ളതാണ്. പിന്നെ, ന്യായവിധിയെയും പുനരുത്ഥാനത്തെയുമൊക്കെ ഗൗരവമായി എടുക്കുന്നുണ്ടെങ്കിൽ മാത്രമേ ഇതൊക്കെ ഒരു പ്രശ്നമാവുന്നുള്ളു...

(തുടരും...)




## 7TH DEATH ANNIVERSARY

**27-11-2013**



In loving Memory of

**K. M. THOMAS**

Kadavil House,
Kesavadasapuram

*By sorrowing family*

## സ്നേഹ സ്മരണ

4-ാം ചരമ വാർഷികം
09-11-2013

**Very. Rev. M.T. Joseph Cor-Episcopa**

Thekkel Mary Bhavan
Makkamkunnu
Pathanamthitta



"ആചാര്യേശാ മശിഹാ! കൂദാശകളർപ്പിച്ചോരീ-
യാചാര്യനേകുക പുണ്യം നാഥാ സ്തോത്രം"

**സന്തപ്ത കുടുംബാംഗങ്ങൾ.**



# നീതിമാനായ യൗസേഫ്

ലേഖനം

ഡോ. എം. കുര്യാക്കോസ് മുകളത്ത്,

നീതിമാനായ യൗസേഫ് - അരോഗദൃഢഗാത്രനായ ഒരു വൃദ്ധന്റെ രൂപമാണ് മനസ്സിൽ തെളിഞ്ഞു വരുന്നത്. തിരുകുടുംബത്തിൽ യൗസേഫിന്റെ ചിത്രം ഏറെ വയസ്സു ചെന്ന ഒരു പിതാവിന്റേതായിട്ടാണ് വരച്ചുകാണുന്നത്. അദ്ദേഹത്തിന്റെ പ്രായത്തെക്കുറിച്ച് സുവിശേഷങ്ങളിലോ മറ്റു വേദഭാഗങ്ങളിലോ തെളിവില്ല. ചില അപ്പോക്രിഫൽ ഗ്രന്ഥങ്ങളിൽ നിന്നാണ് യൗസേഫിനെപ്പറ്റിയുള്ള വിവരങ്ങൾ പ്രചരിച്ചത് 'ആശാരിയായ ജോസഫിന്റെ ചരിത്രം, 'പ്രോട്ടോ-ഏവൻ ഗേലിയം', 'വിശുദ്ധ കന്യകയുടെ ജീവിതം', 'മറിയയുടെ ജനന സുവിശേഷം' തുടങ്ങിയ അപ്രാമാണിക ഗ്രന്ഥങ്ങളിൽ നിന്ന് ലഭിക്കുന്ന വിവരങ്ങൾ പ്രകാരം യൗസേഫ് ബേത്‌ലഹേമിൽ ജനിച്ചു. ആദ്യഭാര്യയുടെ പേര് ശലോമി. മറിയയെ വിവാഹം ചെയ്തപ്പോൾ വയസ്സ് 89. മരണം 111-ാം വയസ്സിൽ (എ.ഡി. 18 ജൂലൈ 20).

മറിയമിന്റെ കന്യകാത്വത്തെ ഉയർത്തി, മഹത്വീകരിക്കുന്ന ശ്രമങ്ങളിൽ യൗസേഫിന്റെ തനതായ വ്യക്തിപ്രഭാവത്തിനും ആദർശധീരതയ്ക്കും മങ്ങലേറ്റു. മൂന്നാം നൂറ്റാണ്ടു മുതൽ തന്നെ മറിയമിനെപ്പറ്റിയുള്ള വിശ്വാസ വിപരീതങ്ങൾ സഭയിൽ ഉയർന്നു. നിത്യകന്യകാത്വവും 'ദൈവമാതാവ്' എന്ന സംബോധനയും ചോദ്യം ചെയ്യപ്പെട്ടു. ഇവയെ ചെറുത്തു നിൽക്കാനും സത്യവിശ്വാസത്തിൽ സഭയെ ഉറപ്പിച്ചു നിർത്താനും പിതാക്കന്മാർക്ക് അവരുടെ പ്രബോധനങ്ങളിലും പ്രഭാഷണങ്ങളിലും ഏറെ ഭാഗം ചെലവഴിക്കേണ്ടിവന്നു. അതു മൂലം യൗസേഫിനോടുള്ള ഭക്തിയാദരവുകൾ പ്രകടിപ്പിക്കാൻ വേണ്ടത്ര സന്ദർഭം ലഭിച്ചില്ല എന്നതാണ് വാസ്തവം.

റോമൻ കാത്തോലിക്കാസഭ ഈ കുറവ് നികത്തുകയും 1870-ൽ യൗസേഫിനെ "സഭയുടെ വിശുദ്ധനായ രക്ഷാധികാരി-ജമൃേീി ടമശിേ ീള വേല ഇവൗൃരവ" ആയി പ്രഖ്യാപിക്കുകയും ചെയ്തു. ജോൺപോൾ രണ്ടാമൻ മാർപാപ്പ (1920-2005) രക്ഷകന്റെ സംരക്ഷകൻ- Guardian of the Redeemer- എന്നാണ് യൗസേഫിനെ വിശേഷിപ്പിച്ചിരിക്കുന്നത്. അസംഖ്യം ദേവാലയങ്ങളും സ്ഥാപനങ്ങളും യൗസേഫിന്റെ നാമത്തിൽ റോമാ സഭ സ്ഥാപിച്ചു. മാർച്ച് 19ന് അദ്ദേഹത്തിന്റെ ഓർമ്മ കൊണ്ടാടുന്നതു കൂടാതെ അഖില ലോക തൊഴിലാളി ദിനമായ മെയ് ഒന്ന് വി. യൗസേഫിനോടുള്ള മദ്ധ്യസ്ഥതാദിനമായി ആചരിക്കുന്നു. ഫ്രാൻസിസ് മാർപാപ്പ സ്ഥാനാരോഹണത്തിനു തെരഞ്ഞെടുത്തത് വി. യൗസേഫിന്റെ ഓർമ്മ ദിവസമായിരുന്നു (2013 മാർച്ച് 19).

വി. യൗസേഫിനെപ്പറ്റി ആദിമസഭാപിതാക്കന്മാർ ഏറെ സാക്ഷ്യപ്പെടുത്തുന്നുണ്ട്. ഓറിജൻ, ഐറേനിയസ്, നൈസായിലെയും നാസിയൻസിലെയും ഗ്രീഗോറിയോസുമാർ, അപ്രേം, സ്വർണ്ണനാവുകാരനായ ഈവാനിയോസ്, ജറോം, അലക്സന്ത്രിയായിലെ കുറീലോസ് തുടങ്ങിയവർ യൗസേഫിന്റെ സമാദരണീയ മാതൃകകളെ കുറിച്ച് എഴുതുകയും പ്രസംഗിക്കുകയും ചെയ്തിട്ടുണ്ട്. വി. അഗസ്റ്റിൻ (354-430) പറയുന്നു: "തന്റെ കന്യാകത്വത്തിന് സാക്ഷി ആകുവാനും ദിവ്യശിശുവിനെ സംരക്ഷിക്കുന്നതിനും വേണ്ടിയാണ് മറിയം യൗസേഫിനെ ഭർത്താവായി സ്വീകരിച്ചത്". വി. ബർനാഡ് (1090-1153):"ദൈവത്തിന്റെ സൃഷ്ടികളിൽ സർവ്വോത്തമയായിരുന്ന മറിയമിന്റെ ഉത്തമ സഹകാരി ഈ ഭൂമിയിൽ യൗസേഫ് ആയിരുന്നു."

ഗ്രീക്ക്-റഷ്യൻ സഭകളടക്കമുള്ള ബൈസന്റയിൻ ഓർത്തഡോക്സ് സഭകൾ യേശുവിന്റെ ജനന പെരുന്നാളിനു ശേഷമുള്ള ആദ്യ ഞയറാഴ്ച യൗസേഫിന്റെ ഓർമ്മ ദിവസമായി കൊണ്ടാടുന്നു. അർമേനിയൻ സഭ ഒക്ടോബർ 22ന് St. Joseph-Father of God എന്ന പേരിൽ വിശുദ്ധനെ ആദരിക്കുന്നു. കോപ്റ്റിക്, എത്യോപ്യൻ സഭകൾ യൗസേഫിന്റെ ചരമദിനമായ ജൂലൈ 20ന് അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാളായി ആചരിക്കുന്നു. കൽദായ സഭ ജനനപെരുന്നാളിനോടനുബന്ധിച്ചുള്ള ഞായറാഴ്ചകളിൽ വി. യൗസേഫിനെ പറ്റിയുള്ള വായനകൾ ആരാധനയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ആ സഭയുടെ കുന്നംകുളത്തുള്ള ഒരു ദേവാലയം യൗസേഫിന്റെ പേരിലാണ് അറിയപ്പെടുന്നത്. മലങ്കര സഭയിൽ വി. യൗസേഫിന്റെ നാമത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ള രണ്ടോ മൂന്നോ ദേവാലയങ്ങൾ മാത്രമേയുള്ളൂ. കൂദോശ് ഈത്തോ മുതലുള്ള ഏഴാമത്തെ ഞയറാഴ്ച യൗസേഫിനോടുള്ള മാലാഖയുടെ വെളിപാട് അനുസ്മരിക്കുന്ന ദിവസമായി സഭ വേർതിരിച്ചിട്ടുണ്ട്.

ഊർശ്ലേമിന്റെ ഒന്നാമത്തെ പ്രധാനാചാര്യനും ശ്ലീഹായും സഹദായും ആയ യാക്കോബ്, യൗസേഫിന്റെ ആദ്യഭാര്യയിലെ മകനും യേശുവിന്റെ സഹോദരനും ആയിരുന്നു. കർത്താവ് ഉയർത്ത് തന്റെ യാക്കോബിന് പ്രത്യക്ഷപ്പെടുകയും അനേകം രഹസ്യങ്ങൾ വെളിപ്പെടുത്തുകയും ചെയ്തു (1 കൊരി 15:7). വി. കുർബാന അർപ്പിക്കേണ്ട ക്രമവും പ്രാർത്ഥനകളും പഠിപ്പിച്ചു.

ശേഷം 47-ാം പേജിൽ

സ്വർഗ്ഗീയ ഭവനത്തിൽ 2-ാം പിറന്നാൾ

28 - 11 - 2013



# വെരി. റവ. കെ.ജി. ഗീവർഗീസ് കോർ എപ്പിസ്കോപ്പാ

"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ
രീ ആചാര്യനേകുക പുണ്യം നാഥാ സ്തോത്രം"

*Inserted by*

Vathiattu Builders & Developers
Bangalore

യൗസേഫിനെപ്പറ്റി കൂടുതൽ വിവരങ്ങൾ നൽകുന്നത് വി. മത്തായിയുടെ സുവിശേഷമാണ്. അവൻ നീതിമാനായിരുന്നു (1:19) എന്നാണ് സുവിശേഷത്തിൽ സാക്ഷ്യപ്പെടുത്തുന്നത്. നേരായി ചിന്തിക്കുന്നവൻ, പ്രതിജ്ഞകൾ നിറവേറ്റുന്നവൻ, ദാനശീലൻ, മറ്റുള്ളവരുടെ അവകാശങ്ങളെ മാനിക്കുകയും അവരോട് സത്യം പ്രവർത്തിക്കുകയും ചെയ്യുന്നവൻ, ജീവിതത്തിൽ വിശുദ്ധി പാലിക്കുന്നവൻ എന്നൊക്കെയാണ് നീതിമാൻ എന്ന പദം കൊണ്ട് അർത്ഥമാക്കുന്നത്. യൗസേഫിനെ ദൈവകൽപന ആദരിച്ച് തന്റെ ഭാര്യയോട് പ്രതിജ്ഞ നിറവേറ്റുന്ന ഒരു നീതിമാനായ ഭർത്താവായിട്ടാണ് നമുക്ക് ഇവിടെ കാണാൻ കഴിയുന്നത്. ദാവീദ് വംശത്തിൽ ജനിച്ച യൗസേഫ്, മാലാഖയുടെ അരുളപ്പാട് മൂലം യേശുവിനേയും അമ്മയായ മറിയയെയും സംരക്ഷിക്കേണ്ട ചുമതല ഏറ്റെടുക്കുന്നു. വിശ്വസ്തനും നീതിമാനുമായ ഒരു വ്യക്തിയായിട്ടാണ് യൗസേഫിനെ സുവിശേഷങ്ങളിൽ ദർശിക്കുന്നത്. വേദശാസ്ത്രജ്ഞനായ ബിഷപ്പ് ഫുൾട്ടൻ ജെ. ഷീൻ (1895 -1975) അഭിപ്രായപ്പെടുന്നു: "മനുഷ്യവതാര രഹസ്യങ്ങളുടെ പൂർത്തീകരണത്തിൽ യൗസേഫ് എത്രമാത്രം സഹകരിച്ചു എന്ന് നാം മനസ്സിലാക്കുന്നത് ജീവിതത്തിലെ ഏറ്റവും വലിയ പ്രതിസന്ധിഘട്ടത്തിൽ അദ്ദേഹം ദൈവ വചനത്തിൽ പരിപൂർണ്ണമായി ആശ്രയിച്ച് എടുത്ത തീരുമാനങ്ങളിൽ കൂടിയാണ്".

വി. ലൂക്കോസിന്റെ സുവിശേഷത്തിലും യൗസേഫിനെപ്പറ്റി ചില വിവരങ്ങൾ നൽകുന്നുണ്ട്. (2:41-43; 4:22). അവൻ തച്ചനായ യൗസേഫിന്റെ മകനല്ലേയെന്നും യൗസേഫിന്റെ മകനായ തച്ചനല്ലേ എന്നെല്ലാം യഹൂദന്മാർ ആശ്ചര്യപ്പെടുന്നുണ്ട് (മത്തായി 13:55, ലൂക്കോസ് 4:22, മർക്കോസ് 6:3, യോഹ. 6:42). ദൈവിക രഹസ്യങ്ങളുടെ ഒരു സംരക്ഷകനായാണ് യൗസേഫിനെ സുവിശേഷങ്ങൾ അവതരിപ്പിയ്ക്കുന്നത്. യൗസേഫ് മറിയയുടെ ശുഭകാംക്ഷിയായിരുന്ന് സ്വയം അപമാനിതനാകുന്നു. എത്രയും ശ്രേഷ്ഠമായ ത്യാഗമനസ്ഥിതിയും നിസ്വാർത്ഥ സേവനസന്നദ്ധതയുമാണ് യൗസേഫിനെ വിശുദ്ധനാക്കുന്നത്.

സ്വാർത്ഥ താല്പര്യങ്ങൾ സംരക്ഷിക്കുന്നതിനുവേണ്ടി മറ്റുള്ളവരെ ബലിയാടാക്കാൻ ഒരു സങ്കോചവും കാണിക്കാത്ത ആധുനിക ലോകത്തിൽ യൗസേഫ് നിസ്വാർത്ഥ സേവനത്തിന്റെ ഉത്തമ സാക്ഷ്യമാണ്. ലൈംഗികതയുടെ അതിപ്രസരത്തിൽ ദൈവികത നഷ്ടപ്പെടുന്ന ഇന്ന് ദൈവകല്പന അനുസരിച്ച് താൻ വിവാഹം ചെയ്ത കന്യകമറിയാമിന്റെ വിശുദ്ധിക്കുവേണ്ടി ജീവിതം ഉഴിഞ്ഞുവച്ച് പരിപൂർണ്ണ ബ്രഹ്മചാരിയായി വർത്തിക്കുകയും കുടുംബത്തോടുള്ള തന്റെ കടമകൾ വിശ്വസ്തതയോടെ നിറവേറ്റുകയും ചെയ്ത യൗസേഫ് പുതുതലമുറക്ക് എന്നും മാതൃകയാണ്. അതിനാൽ വി. യൗസേഫിനെപ്പറ്റിയുള്ള ആധികാരിക പഠനങ്ങൾ സഭയിൽ ഉണ്ടാകണം. അദ്ദേഹത്തിന്റെ സ്വഭാവ വൈശിഷ്ട്യം വിശകലനം ചെയ്ത് പഠിക്കുവാൻ വേദശാസ്ത്രജ്ഞന്മാരും വിശ്വാസികളും മുന്നോട്ടുവരണം. സഭയിൽ നീതിമാനായ യൗസേഫിന്റെ പെരുന്നാൾ ഭക്തിപൂർവം ആചരിക്കണം. ■



# സമ്യഗ് ദർശനം

ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

ഒരു ഭിക്ഷു തെരുവിലൂടെ നടന്ന് പോവുകയാണ് ആ സമയത്ത് സാധാരണമായ ഒരു പുഷ്പം മതിലിന് മുകളിലൂടെ തല കാണിച്ച് നിൽക്കുന്നു. സർവ്വസാധാരണമായ യാതൊരു പ്രത്യേകതകളുമില്ലാത്ത ഒരു പൂവ്. അയാൾ ആദ്യമായിട്ടാണ് ആ പൂവിനെ നോക്കുന്നത്. എന്നാൽ ആ പുഷ്പം അത്രയ്ക്കും സാധാരണമായിരുന്നു. അത് അത്രയ്ക്ക് സർവ്വ സാധാരണമായതിനാലാവണം. അയാൾ ഇന്ന് വരെ അതിനെ ഗൗനിച്ചിരുന്നതേയില്ല.

സാധാരണ പുഷ്പം ആയത്കൊണ്ട്, ആത് ആരുടെയും ശ്രദ്ധ ആകർഷിക്കാത്തത് കൊണ്ട്. ഒരു ഭിക്ഷു പോലും ഇതിനെ നോക്കാൻ മറന്ന് പോയിരിക്കുന്നു. ജീവിതത്തിൽ ആദ്യമായി അന്നാണ് അയാൾ ആ പുഷ്പത്തെ കാണുന്നത്. എന്നാൽ അന്ന് അയാൾ ആ പുഷ്പത്തെ കാണുന്നത് അനന്യമായ ഒരു സംഭവമായിത്തീരുകയാണ്. ആ കാഴ്ചയിൽ അയാൾക്ക് പശ്ചാത്താപം ഉണ്ടാകുന്നു. ഇത്രയും നാൾ ഇതിവിടെ തന്നെയും കാത്ത് ഇരിക്കുകയായിരുന്നു. താൻ ഇതുവരെയും ഇതിനെ ഗൗനിച്ചത് പോലുമില്ല എന്ന് അയാൾ പശ്ചാത്തപിച്ചു.

പൂവ് അവിടെ നിൽക്കുമ്പോൾ ഭിക്ഷു. അതിനുമുമ്പിൽ നൃത്തമാടിക്കൊണ്ടിരുന്നു. കണ്ടവർ നിങ്ങളെന്താണീ ചെയ്യുന്നത് എന്ന് ചോദിച്ചു അയാൾ മറുപടി പറഞ്ഞു. "ഏറ്റവും സാധാരണമായി തോന്നിപ്പിക്കുന്ന ഈ പുഷ്പത്തിൽ ഏറ്റവും അസാധാരണമായ എന്തോ ഒന്ന് ഞാനിപ്പോൾ കണ്ട് കഴിഞ്ഞു. ഈ പൂവ് എല്ലായ്പ്പോഴും എന്നെയും കാത്തിരിക്കുകയായിരുന്നു. ഞാനതിനെ ഇതുവരെ ശ്രദ്ധിച്ചിട്ടില്ല. എന്നാൽ ഇന്ന് ആ കൂടിക്കാഴ്ച സംഭവിച്ചിരിക്കുന്നു." ഇപ്പോൾ ആ പൂവ് ഒരു സാധാരണ പുഷ്പമല്ല ഭിക്ഷു അതിനുള്ളിലേക്ക് പ്രവേശിച്ചിരുന്നു. ആ പൂവ് ഭിക്ഷുവിന്റെ ഉള്ളിലേക്കും പ്രവേശിച്ചു കഴിഞ്ഞു.

സർവ്വ സാധാരണയായ വസ്തുക്കൾക്ക് പോലും ജീവിതത്തിൽ നിമിത്തങ്ങളാകാൻ കഴിയും നിമിത്തങ്ങൾ നിയോഗങ്ങളിലേക്കു വളരുന്നതാണ് അദ്ധ്യാത്മീകത. അപ്രാപ്യമായതിനെപ്പോലും സർവ്വസാധാരണമാക്കുക എന്നൊരു രീതിയാണ് ഉത്തരാധുനീക കാലത്തിന്റേത്. അതാണ് സർവ്വതിന്റേയും രഹസ്യാത്മക തലം നഷ്ടമാക്കിയത്.

മാതാപിതാക്കൾ, പുരോഹിതർ, ഗുരുക്കന്മാർ ഇവർ സർവ്വ സാധാരണന്മാരായി മാറിയിട്ടുണ്ട്. നിയോഗത്തിലേക്കുള്ള നിമിത്തങ്ങളായി അവർ കാണപ്പെടുന്നുണ്ടോ എന്നത് പ്രസക്തമാണ്. അതിൽ ഒരു അതീന്ദ്രിയ കാഴ്ച, കേൾവി, ഗ്രഹണം, സംബന്ധം ഇവ ഉണ്ടാകുന്നുണ്ടോ...? എല്ലാമങ്ങ് പരിചിതമാക്കുക എന്നത് പാശ്ചാത്യമാണ്. പരിചയങ്ങൾക്ക് പോലും സാധ്യതയില്ലാതെ നിമിത്തങ്ങളാവുക എന്നത് പൗരസ്ത്യമാണ് ജീവിത വഴികളിൽ കണ്ടറിയുന്നതും കൊണ്ടറിയുന്നതും നിയോഗങ്ങളിലേക്കുള്ള വഴിതുറക്കലാകണം. "ആശ്രമങ്ങൾ" വഴിതുറക്കലിന് വേണ്ടിയാകണം "ശ്രമങ്ങൾ"ക്ക് വേണ്ടിയാകരുത് ഗാർഹസ്ഥ്യം കൂടെ അതിൽ ചേർത്താണ് ഞാൻ സങ്കൽപ്പിച്ചത്. നിമിത്തങ്ങൾ ചില ബന്ധം സ്ഥാപിക്കലുകൾ തന്നെയാണ് നിയോഗത്തിലെത്തുന്നത് അതിന്റെ അഴിഞ്ഞ് വീഴലുമാണ് ഇന്ന് നമ്മുടെ ബന്ധങ്ങൾ നിമിത്തങ്ങളാകുന്നില്ല. അത് ബന്ധനങ്ങളായി തുടരുകയാണ്. ബന്ധങ്ങളിൽ നിന്ന് മോചിക്കപ്പെടുന്നവൻ മാത്രമേ നിയോഗങ്ങളിലേക്ക് വളരുകയുള്ളു.

"ആരാധന അഭിനയമല്ല അനുഭവമാണ്  
പുരോഹിതൻ നിമിത്തങ്ങളാവുകയാണ് വേണ്ടത്.  
നിയോഗമാവരുത്. നിയതിചമയരുത്.  
ഒരുപക്ഷേ എല്ലാവരും നിയതിചമയുന്നിടത്ത്.  
ഒരു നിമിത്തമാകാൻ ആരുണ്ടാകും...."?

E-mail: fr.thirumangalam@gmail.com

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ്-I
(197-ാം ഓർമ്മ),
നവം. 24,
(പഴയ സെമിനാരിയിൽ)



മാർ ബസേലിയോസ് ഔഗേൻ ബാവാ
(38-ാം ഓർമ്മ)
ഡിസംബർ - 8,
(ദേവലോകം അരമനയിൽ)



ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ
(17-ാം ഓർമ്മ) നവം.- 8,
(ദേവലോകം അരമനയിൽ)



കടവിൽ പൗലോസ് മാർ അത്താനാസിയോസ്
(106-ാം ഓർമ്മ)
(നവംബർ - 2,



വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ്
(47-ാം ഓർമ്മ)
(നവംബർ - 6,

(തൃക്കുന്നത്തു സെമിനാരി, ആലുവ)



തോമാ മാർ ദീവന്നാസിയോസ്
(41-ാം ഓർമ്മ)
(ഡിസംബർ - 3,
(പത്തനാപുരം ദയറായിൽ)



പൗലോസ് മാർ ഗ്രീഗോറിയോസ്
(17-ാം ഓർമ്മ)
(നവംബർ - 24,
(പഴയ സെമിനാരിയിൽ)



സ്തേഫാനോസ് മാർ തേവോദോസിയോസ്
(6-ാം ഓർമ്മ)
(നവംബർ - 5,
(ഭിലായ് സെന്റ് തോമസ് ആശ്രമം)



ഇയ്യോബ് മാർ പീലക്സീനോസ്
(2-ാം ഓർമ്മ)
(നവംബർ - 20,
(പത്തനാപുരം ദയറായിൽ)

## പൗരോഹിത്യ സുവർണ്ണ ജൂബിലി



താബോർ ദയറാംഗമായ മല്ലപ്പള്ളി പാറയ്ക്കൽ കെ. എ. ഏബ്രഹാം അച്ചന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലിയും 80-ാം ജന്മവാർഷികവും മാതൃ ഇടവകയുടെ (പാതിക്കാട് സെ. പീറ്റേഴ്സ് & സെ. പോൾസ്) ആഭിമുഖ്യത്തിൽ ഡിസം. ഒന്നിനു നടത്തുന്നു. പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ, ബഹു. കേരള മുഖ്യമന്ത്രി ഉമ്മൻചാണ്ടി, തിരുമേനിമാർ എന്നിവർ പങ്കെടുക്കും.



**ചങ്ങനാശ്ശേരി:** പരസ്പരം സഹിക്കാവുന്ന എല്ലാ മേഖലകളിലും ക്രൈസ്തവ സഭകൾ യോജിച്ചു നിൽക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണെന്ന് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ സുവർണ്ണ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി അസംപ്ഷൻ കോളജ് ഓഡിറ്റോറിയത്തിൽ എക്യുമെനിക്കൽ സമ്മേളനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു.



ബൂലോകം സൂപ്പർ ബ്ലോഗർ അവാർഡ് (25,000 രൂപയും പ്രശസ്തി പത്രവും) കാർട്ടൂണിസ്റ്റ് ജോയി കുളനട ബൂലോകം എക്സിക്യൂട്ടീവ് എഡിറ്റർ ഡോ. അരുൺ കൈമളിൽ നിന്ന് സ്വീകരിക്കുന്നു.

## ഡോക്ട്രേറ്റ്



മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്നും മലയാളം സാഹിത്യത്തിൽ ഡോക്ടറേറ്റ് ലഭിച്ച പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് അധ്യാപികയായ അനു പി.റ്റി. തുമ്പമൺ ഭദ്രാസനത്തിൽ നാരങ്ങാനം സെന്റ് ഓസിയോസ് ഇടവകയിൽ പുത്തമ്പറമ്പിൽ ഫാ. ജോൺ ഫിലിപ്പോസിന്റെ ഭാര്യയും, വി. കോട്ടയം പടിയറയിൽ പി.റ്റി. ജോൺ കോർ എപ്പിസ്ക്കോപ്പായുടെ മകളുമാണ്.

# ഡബ്ള്യു.സി.സി. കൊറിയ സമ്മേളനം

■ ജോർജ് തുമ്പയിൽ

**കൊറിയ:** വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ നേതൃത്വത്തിൽ ഒക്ടോബർ 30ന് ആരംഭിക്കുന്ന പത്താമത് അസംബ്ലി ആഗോള ക്രൈസ്തവ സമൂഹത്തിന്റെ വൈവിധ്യം വിളിച്ചോതുന്ന സമ്മേളനമായിരിക്കുമെന്ന് ഡബ്ള്യുസി.സി ജനറൽ സെക്രട്ടറി റവ. ഡോ. ഒലവ് ഫിക്സെ ടീറ്റ് അറിയിച്ചു. എളിമയും പ്രത്യാശയും സത്യസന്ധതയും പകർന്ന് അസംബ്ലി ആഗോള എക്യുമെനിക്കൽ പ്രസ്ഥാനത്തിന് പുത്തൻ ഉൾക്കാഴ്ചയും നവജീവനും പകരുമെന്ന് റവ. ഡോ. ടീറ്റ് പ്രത്യാശിച്ചു. എളിമ, പ്രത്യാശ, സത്യസന്ധത തുടങ്ങിയ മൂല്യങ്ങളിൽ അടിസ്ഥാനമിട്ട് മാത്രമേ മനുഷ്യസമൂഹം എന്ന നിലയിലും ആഗോള സഭകൾ എന്ന നിലയിലും മുന്നേറാനാകൂ എന്ന് റവ. ഡോ. ടീറ്റും ലൂഥറൻ പാസ്റ്ററും പ്രസ്താവിച്ചു.

"ജീവന്റെ നാഥാ ഞങ്ങളെ നീതിയിലേക്കും സമാധാനത്തിലേക്കും നയിക്കുക" എന്ന പ്രാർഥനയാണ് അസംബ്ലിയുടെ വിഷയം.

ദക്ഷിണ കൊറിയയിലെ ബുസാനിൽ ഒക്ടോബർ 30 മുതൽ നവംബർ എട്ടുവരെ നടക്കുന്ന അസംബ്ലിയിൽ ഏഷ്യാ പസഫിക്, ആഫ്രിക്ക, യൂറോപ്പ്, മിഡിൽ ഈസ്റ്റ്, നോർത്ത് അമേരിക്ക, ലാറ്റിൻ അമേരിക്ക എന്നിവിടങ്ങളിൽ നിന്നായി 3000 ത്തോളം പ്രതിനിധികൾ പങ്കെടുക്കും.

മിഷൻ, ഇവാഞ്ചലിസം, വിശ്വാസം, നീതി, സമാധാനം ഐക്യം തുടങ്ങി ഇന്ന് സഭകളെ സംബന്ധിച്ചിടത്തോളം പ്രസക്തങ്ങളായ വിഷയങ്ങളെക്കുറിച്ച് അസംബ്ലിയിൽ തുറന്ന സംഭാഷണങ്ങൾ നടക്കും.

സഭ സേവിക്കാനുള്ളതാണ്, അത് നീതിക്കും സമാധാനത്തിനുമായി നിലകൊള്ളണം എന്ന് പോപ്പ് ഫ്രാൻസിസ് മുന്നോട്ടു വച്ച നിർദേശവും ഇതിൽ അടങ്ങിയിരിക്കുന്നുവെന്ന് റവ. ടീറ്റ് പറഞ്ഞു.

വേർതിരിവുകളുടെയും അതിർവരമ്പുകളുടെയും അതിർത്തികൾ കടന്ന് സഭയെന്ന നിലയിൽ ഒറ്റക്കെട്ടായി മുന്നട്ടു നീങ്ങേണ്ടതിന്റെ ആവശ്യകതയാണിവിടെ തെളിയുന്നതെന്ന് അദ്ദേഹം പറഞ്ഞു. ക്രിസ്തീയസഭകളുടെ ഐക്യത്തിനായി പ്രവർത്തനവും പ്രാർഥനയും തുടരണമെന്ന് അദ്ദേഹം ആഹ്വാനം ചെയ്തു.

വിഭജനത്തിന്റെ വേദനകൾ സഹിച്ച കൊറിയൻ സഭകളോട് ഐക്യദാർഢ്യമെന്ന നിലയിൽ കൊറിയയിൽ വച്ച് അസംബ്ലി നടക്കുന്നത് തികച്ചും ഉചിതമാണെന്ന് അദ്ദേഹം പറഞ്ഞു.

ജീവന്റെ നാഥനെ കണ്ടുമുട്ടാൻ, നീതിക്കും സമാധാനത്തിനും വേണ്ടിയുള്ള തീർഥയാത്ര തുടരാൻ അസംബ്ലി സഹായിക്കട്ടെയെന്ന് റവ. ടീറ്റ് പ്രത്യാശിച്ചു. 2006ൽ പ്രോട്ടസ്റ്റന്റ്, ഓർത്തഡോക്സ്, ബ്രസീലിലും അസംബ്ലി ചേർന്നു. ആംഗ്ലിക്കൻ തുടങ്ങി 345 സഭകളിലെ 500 മില്യൻ ക്രൈസ്തവർക്കൊപ്പം റോമൻ കാത്തലിക് ചർച്ചുമായി ചേർന്നാണ് ഡബ്ള്യു.സി.സി യുടെ പ്രവർത്തനം. ■

## ഫാ. സുധാ പോളിന് റമ്പാൻ സ്ഥാനം നൽകി

**അട്ടപ്പാടി:** മലങ്കര ഓർത്തഡോക്സ് സഭയിലെ മുതിർന്ന വൈദികനും സെന്റ് തോമസ് ആശ്രമം മാനേജരുമായ ഫാ. സുധാ പോളിന് റമ്പാൻ സ്ഥാനം നൽകി. അട്ടപ്പാടി സെന്റ് തോമസ് ആശ്രമം ചാപ്പലിൽ വി.കുർബ്ബാനയ്ക്കു ശേഷം നടന്ന പ്രത്യേക ശുശ്രൂഷയിൽ അടൂർ കടമ്പനാട് ഭദ്രാസൻ മെത്രാപ്പൊലീത്ത ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പൊലീത്തയാണ് റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തിയത്. ക്രിസ്തീയ ജീവിതത്തിന്റെ മഹത്തായ മാതൃക ജീവിതത്തിൽ പുലർത്തിയ ഫാ. പോൾ മാതാപിതാക്കളെയും ബന്ധുമിത്രങ്ങളെയും ഉപേക്ഷിച്ചാണ് അദ്ദേഹം ക്രിസ്തുവിനെ സ്വീകരിച്ചതെന്ന് അനുമോദന സമ്മേളനത്തിൽ



മെത്രാപ്പൊലീത്ത പറഞ്ഞു.

ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസത്തിലെ മുണ്ടമ്പാറ, ചെമ്മണ്ണൂർ, ജെല്ലിപ്പാറ, ഏലമല, ഷോളയൂർ, അഗളി, ആലത്തൂർ, ഒലവക്കോട്, തുടങ്ങി പതിനഞ്ചോളം ഇടവകകളിൽ വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. നെല്ലിപ്പതിയിലെ സെന്റ് ഗ്രിഗോറിയോസ് ബാലഭവൻ, സെന്റ് മേരീസ് ബാലികാഭവൻ എന്നിവയുടെ മാനേജരായും സേവനം അനുഷ്ഠിക്കുന്നു.

അട്ടപ്പാടിയിലെ സാമൂഹിക സാംസ്കാരിക രംഗങ്ങളിൽ സജീവമായി പ്രവർത്തിക്കുന്ന അച്ചൻ 1976 ലാണ് ക്രിസ്തുമതം സ്വീകരിച്ച് ഓർത്തഡോക്സ് സഭാംഗമായത്. തൃപ്പൂണിത്തുറ നെടുമ്പുറത്ത് നാലുകെട്ടിൽ നാരായണ മേനോന്റെയും രജലക്ഷ്മിയുടെയും മകനായി 1952 നവംബർ 16 ന് ജനിച്ചു. ഇന്റർമീഡിയറ്റ് പാസ്സായ ശേഷം റവന്യൂ വകുപ്പിൽ ഉദ്യോഗസ്ഥനായി. തുടർന്ന് മലബാർ ഭദ്രാസനാധിപനായിരുന്ന തോമസ് മാർ തീമൊത്തിയോസിന്റെ (ഇപ്പോഴത്തെ വലിയ ബാവ) ശിഷ്യനായി കോഴിക്കോട് മൗണ്ട് ഹെർമോൻ അരമനയിലും, ഓതറ ദയറായിലും, താമസിച്ച് വൈദീക വിദ്യാഭ്യാസം നടത്തി. 1987 ജനുവരി 28 ന് ചെമ്മണാപതി സെന്റ് മേരീസ് പള്ളിയിൽ വച്ച് വൈദീകനായി അഭിഷിക്തനായി ഷഷ്ഠ്യബ്ദ പൂർത്തിയും പൗരോഹിത്യ രജത ജൂബിലും ആഘോഷിക്കുന്ന തിനൊപ്പമാണ് ഇപ്പോൾ റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തിയിരിക്കുന്നത്.

## കെ.സി.സി. പ്രതിനിധികൾ

**കോട്ടയം:-** കേരളാ കൗൺസിൽ ഓഫ് ചർച്ചസിലേയ്ക്കുള്ള മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധികളെ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിയമിച്ചു.

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ, റവ. ഫാ. ഡോ. ഒ. തോമസ്, ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ, ഫാ. വർഗീസ് വർഗീസ്, ഫാ. സാംസൺ എം. സൈമൺ, ഫാ. ജോബ് ഡേവിസ്, ഡീ. ജിസ് ജോൺസൺ, ഡോ. സാറാമ്മ പീറ്റർ, ജിജി ജോൺസൺ, പ്രൊഫ. ചെറിയാൻ തോമസ്, പ്രൊഫ. മാത്യു ജേക്കബ്, പ്രൊഫ. ജിബി ജോർജ്ജ്, ഡോ. വിനോദ് ജോൺ, മാത്യു ചെറിയാൻ.







# ഈ വെളിച്ചം അവരും അറിയട്ടെ

ഇത്രയധികം ദൈവശാസ്ത്രങ്ങളും മതാനുഭവങ്ങളും ഉയിർപൂണ്ട മണ്ണ് ഭാരതത്തെപ്പോലെ മറ്റെവിടെയുണ്ടാകും.?

ഭാരതമെന്ന മഹാ വിസ്തൃത രാജ്യം വിന്ധ്യനും ഹിമാലയവുമൊക്കെ അതിർവരയ്ക്കാതിരുന്ന, പുരാണങ്ങൾ ചരിത്രം തീർത്ത ദേശം. ബുദ്ധ-ജൈന കാലങ്ങൾ തീർത്ത അഹിംസാ മന്ത്രങ്ങൾ പ്രാണനെയും ജീവനെയും തണുപ്പിച്ച ദീർഘവർഷങ്ങൾ.

സിന്ധു നദീ തട സംസ്ക്കാരം മുഴങ്ങിയ ബി.സി. 600 കളിൽ ദ്രാവിഡ സംസ്കൃതിയുടെ യാഗ ദർശനങ്ങൾ ഇവിടം വേരോടി. വീണ്ടും ഹിംസാത്മക നിഷ്ഠകൾ.

തെക്ക് പടിഞ്ഞാറൻ രാജ്യത്തിൽ പാർസി സ്വാധീനവും അതിനു മീതെ യവനാധിപത്യവും 300 വരെ നീണ്ടു. ഗ്രീക്ക് അറമായ ഭാഷകളുടെ സ്വാധീനവും രക്താർച്ചനകളും കുറഞ്ഞു വന്നു.

മാർത്തോമ്മായുടെ ഭാരതാഗമനം യഹൂദന്മാരായ കച്ചവടക്കാരുടെ സമുദ്ര മാർഗ്ഗങ്ങൾ പിൻതുടർന്നു തന്നെയായിരുന്നു. ഏകദൈവ ചിന്തകളും വിശ്വാസത്തിന്റെ നിർമ്മലതയുമൊക്കെ പകർന്നു നൽകിയ പര്യടനം.

മഹായാന-ഹീനയാന ബുദ്ധിസ്റ്റ് കാഴ്ചകൾക്കും സംസ്കൃത ലിപി-സാഹിത്യത്തിന്റെ വികസിത കാലവുമായി സാമ്രാജ്യങ്ങളുടെയും പിന്തുടർച്ചകളുടെയും പുകൾപെറ്റ വീര രാജാക്കന്മാരുടെയും ഭരണക്രമം തുടങ്ങി.

ബിംബ കല്പനയിലൂടെ ദൈവചിന്തകൾക്ക് കാഴ്ചയും വർണ്ണവും ഉണ്ടായത് ഇവിടം മുതലാണ്. തക്ഷശില, മധുര, കാഞ്ചീപുരം... നിർമ്മാണങ്ങൾ കലാക്ഷേത്രങ്ങളായി പരിണമിച്ചു. ഈശ്വരകലാദർശനം.

അരസികമായ സ്വേച്ഛാധിപത്യ സങ്കല്പത്തിൽ നിന്ന് നൃത്ത, നൃത്യ, നാട്യങ്ങളിലൂടെ ദേവദൂതർ ചുവടുവെച്ചു കലാകാലത്തിൽ.

പുരോഹിത ധർമ്മങ്ങൾ അനുശാസിക്കുന്ന തരത്തിൽ ഹൈന്ദവ ദർശനങ്ങൾ ജനങ്ങളിലേക്കിറങ്ങി. പല്ലവ രജപുത്ര രാജവംശങ്ങൾ മതാത്മക സ്വാധീനത്തിൽ തങ്ങളുടെ രാജനീതി നിർവ്വഹിച്ചു.

ചോള രാജാക്കന്മാർ തെക്കേ ദേശം വാഴുമ്പോഴേക്കും പേർഷ്യൻ ഗൾഫു മേഖലകളിൽ നബി മുഹമ്മദിന്റെ ശബ്ദം മുഴങ്ങി. രാജാക്കന്മാരും അനുയായികളും ഇസ്ലാമിക ദർശനങ്ങൾക്കായി സഞ്ചരിച്ചു തുടങ്ങി. തെക്കേ ഇൻഡ്യ വരെ തേരോട്ടങ്ങൾ നടന്നു.

ഉർദുവും അറബിയും ചേർന്ന ഭാഷകൾ വ്യാപിപ്പിക്കുവാൻ നിർബന്ധിത പരിശ്രമങ്ങൾ ഉണ്ടായി. ദേവഭാഷയായ സംസ്കൃതം ഏറ്റെടുക്കാൻ ആളില്ലാതെ പോയി. ദേവനാഗരിയിൽ നിന്നും ഹിന്ദി ഉരുവായി.

അദ്വൈത വേദശാസ്ത്രത്തിന്റെ മഹത്വവുമായി "ബ്രഹ്മ സത്യം ജഗത് മിഥ്യ ജീവോ ബ്രഹ്മൈക ന പര:" എന്ന തത്വവുമായി കേരളത്തിൽ തുടങ്ങി ഉത്തരാഖണ്ഡിലെ കേദാർനാദിൽ സമാധിയായ ആചാര്യന്റെ ഉദ്ദീപന ചുവരെഴുത്തുകൾ.

വീണ്ടെടുക്കാനാവാത്ത വിധം കുഴഞ്ഞു മറിഞ്ഞ ചരിത്രവഴികൾക്കൊപ്പം വാമൊഴികൾ പാരമ്പര്യങ്ങൾ വിശ്വാസങ്ങൾ, ഐതിഹ്യങ്ങൾ... നടവരമ്പുകൾ പോലും അതിർവരയ്ക്കാതിരുന്ന മഹാ സാമ്രാജ്യം.

രാജവംശങ്ങളും വണിക്കുകളും കുടുംബങ്ങളും കുലാചാരങ്ങളും തീർത്ഥ വഴിയേ ഭിന്നതകളുണ്ടെങ്കിലും ലോകത്തിന് മാതൃകയായി നിലനിന്ന ഭാരത സംസ്ക്കാരം. വേദശ്രവണമാത്രയിൽ ചെവിയിൽ കാരീയമുരുക്കി ഒഴിക്കുമ്പോഴും രാത്രി പടിപ്പുര പൂട്ടും മുമ്പെ അത്താഴപ്പട്ടിണിക്കാരുണ്ടോ എന്ന് വിളിച്ചു ചോദിച്ചിരുന്ന ഹൃദയ വിശാലത.

മതബഹുലതകളുടെ ചില അഹങ്കാര ആധിപത്യ ഭാവങ്ങൾ നിലനിന്നെങ്കിലും അതിലപ്പുറം ദർശങ്ങൾ വേരോടിയ മണ്ണ്. ഇന്ന് ഭാരതീയനെന്ന് അഭിമാനിക്കുന്നതിന് പുറകിൽ ഏതൊരാളും പറയാതെ പറഞ്ഞു വയ്ക്കുന്ന ആർഷ ഭാരത സംസ്കൃതി.

മാർത്തോമ്മായുടെ വംശ പാരമ്പര്യ മഹത്വവൽക്കരണങ്ങൾക്കപ്പുറം വിശ്വാസവും ഭക്തിയും നടപ്പിലെ നിർമ്മലതയും സത്യം മനസ്സിലാക്കി നെഞ്ചിൽ കൈവച്ച് അത് പ്രഖ്യാപിക്കവാനും വേണ്ടിവന്നാൽ അതിനുവേണ്ടി മരിക്കവാനും തയ്യാറാകുന്ന 'തോമാ മാർഗ്ഗം' എവിടെവരെയായി എന്നൊരന്വേഷണമുണ്ട്.

മുറിവിൽ തൊടാനും പുഞ്ചിരിക്കാനും സ്നേഹിക്കാനും. സർവ്വവും ഉപേക്ഷിച്ചും മറന്നും കിലോ മീറ്ററുകൾ സഞ്ചരിച്ച ക്രിസ്തു പറഞ്ഞ ഉപേക്ഷണ ചീട്ടുകൾ മാമോദീസാ മുങ്ങിയും തലവണങ്ങിയും സ്വീകരിച്ച് സംതൃപ്തരായി ജീവിക്കുന്ന നമുക്ക് ഈ രാജ്യത്തിനുവേണ്ടി ഒരു വേദഗ്രന്ഥം വഹിക്കാനുള്ള കെല്പ് ഉണ്ടോ; 'സുവിശേഷം' അലങ്കാരപദമല്ലെന്ന് തിരിച്ചറിയേണ്ട നിമിഷങ്ങൾ.

ഭാരത സുവിശേഷീകരണമെന്ന സാങ്കേതിക പദം അതിന്റെ ദശാസന്ധികൾ പോലും മാറാതെ അവശേഷിക്കുന്നു. സഭകളുടെ ബാഹുല്യം കൊണ്ട് വീർപ്പുമുട്ടുന്ന മലങ്കരയുടെ അതിരുകൾ വിശാലമാകാൻ പ്രാർത്ഥിക്കാം. ഈ വെളിച്ചം അവരുമറിയട്ടെ.

*– ഫാ. മുകളിൽ*


PROPOSED NEW ST.STEPHEN'S ORTHODOX CATHEDRAL
MAKKAMKUNNU
PATHANAMTHITTA

